# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 മാർച്ച് 1, 15 | ലക്കം 5, 6


പത്രാധിപലേഖനങ്ങൾ

## കഷ്ടാനുഭവവും ഉയിർപ്പും

വിശുദ്ധ പീഡാനുഭവവാരവും തുടർന്നു മഹത്വമേറിയ ക്യംതാ — ഉയിർപ്പു — പെരുനാളും സമാഗതവുമാവുന്നു. നാല്പതുദിവസത്തെ നോമ്പ് ആചരിച്ചശേഷമാണ് കഷ്ടാനുഭവആഴ്ചയിലേക്കു നാം പ്രവേശിക്കുന്നത്. പീഡാനുഭവാചരണംമൂലം നാം കർത്താവിന്റെ കഷ്ടാനുഭവത്തിലും ക്രൂശുമരണത്തിലും പങ്കാളികളാവുകയാണ്. അതിനുവേണ്ട കൃപയും ശക്തിയും ദൈവത്തിൽനിന്നു പ്രാപിക്കാനാണ് നാല്പതുദിവസത്തെ നോമ്പ് ഏർപ്പെടുത്തിയിരിക്കുന്നത്. ഗത്സീമോൻ തോട്ടത്തിൽ കർത്താവിനോടുകൂടെ ഉണർന്നിരുന്നു പ്രാർത്ഥിപ്പാനും ആ വിധത്തിൽ തന്റെ കഷ്ടാനുഭവത്തിൽ പങ്കുകൊള്ളാനും താൻ വേർതിരിച്ചു കൂട്ടിക്കൊണ്ടുപോയ ശിഷ്യന്മാർ താൻ അതിവേദനപ്പെട്ടുകൊണ്ടിരുന്നപ്പോൾ ഉറങ്ങിപ്പോയതുപോലെ, നോമ്പും പ്രാർത്ഥനയുമില്ലാതെ ചിന്താശൂന്യരായി ഉറങ്ങുന്നതിന്റെ ലക്ഷണമാണു നോമ്പാചരണത്തിൽ അനേകർക്കുമുള്ള അനാസ്ഥ. മഹാപുരോഹിതന്റെ അരമനയിൽ, ബന്ധിതനായി നിൽക്കുന്ന ആത്മനാഥനെക്കാൾ സ്വന്തം ജീവനെ സ്നേഹിച്ച ശിഷ്യപ്രമുഖനെപ്പോലെ, രക്ഷകനെയും രക്ഷയെയും അഗണ്യമാക്കി ജീവിക്കുന്നതു കർത്താവിനെ തള്ളിപ്പറയുന്നതിനു തുല്യമാണ്. ആ ശിഷ്യനാകട്ടെ കർത്താവിന്റെ ഒരു നോട്ടംകൊണ്ടു പശ്ചാത്താപവിവശനായി. എന്നാൽ കർത്താവിൽനിന്ന് അനുദിനം അനേകം അനുഗ്രഹങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നിട്ടും സ്വന്തം പാപങ്ങളെപററി പശ്ചാത്തപിക്കാതെ, സ്വയനീതീകരണത്തിനു രന്ധ്രാന്വേഷണം നടത്തുന്നവർ, ഒററിക്കൊടുത്ത ശിഷ്യനെപ്പോലെ നാശപാത്രരായിത്തീരുകയാണു ചെയ്യുന്നതെന്നുള്ളതു് പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. നോമ്പിന്റെയും കഷ്ടാനുഭവത്തിന്റെയും കാലങ്ങൾ പശ്ചാത്താപത്തിനും ആത്മപവിത്രീകരണത്തിനുംവേണ്ടി പ്രത്യേകം വേർതിരിക്കപ്പെട്ടിട്ടുള്ളവയാണ്. ഈ അവസരങ്ങളെ പ്രയോജനപ്പെടുത്താതെ തള്ളിനീക്കിയാൽ ഹ്രസ്വമായ ഈ ജീവിതത്തിൽ അവസരങ്ങൾ നമുക്കായി കാത്തുനിൽക്കുമെന്നുള്ളതിനെന്താണുറപ്പ്?

---

### വിഷയവിവരം



### വിശേഷദിവസങ്ങൾ

#### 1970 ഏപ്രിൽ

| | |
|---|---|
| 3 വെ. | മൗദ്യാനന്മാരുടെ ഓർമ്മ. |
| 5 ഞാ. | പുതുഞായറാഴ്ച, കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പാമ്പാടിദയറാ) |
| 12 ഞാ. | പുതുഞായറാഴ്ചയ്ക്കുശേഷം 1-ാം ഞായറാഴ്ച. |
| 17 വെ. | മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പുത്തൻകാവുപള്ളി) |
| 19 ഞാ. | പുതുഞായറാഴ്ചയ്ക്കുശേഷം 2-ാം ഞായറാഴ്ച. |
| 23 വ്യാ. | മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ. |
| 25 ശ. | മാർ മർക്കോസ് ഏവൻഗേലിസ്ഥായുടെ ഓർമ്മ. |
| 26 ഞാ. | മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മെത്രാപ്പോലീത്തായുടെ ഓർമ്മ (വടക്കൻപറവൂർ പള്ളി) |

'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിൽ കുറവായുള്ളതു് എന്റെ ശരീരത്തിൽ ....... ഞാൻ പൂരിപ്പിക്കുന്നു' എന്നു വി. പൗലൂസ് പറയുന്നു. കർത്താവിന്റെ കഷ്ടാനുഭവം തികവുററതാണു്. എന്നാൽ അതിന്റെ ഗുണം നമുക്കുണ്ടാകണമെങ്കിൽ നാം അതിൽനിന്നു് അനുഭവം പ്രാപിച്ചേ മതിയാവൂ.

ക്രൂശുമരണത്തിൽ ചിതറിയവർ ഉയിർപ്പിന്റെ മഹത്വത്തിൽ കൂട്ടിച്ചേർക്കപ്പെട്ടു. ഭീരുക്കൾ ധൈര്യമുള്ളവരായി. മരണഭീതി നിഷ്ക്കാസിതമായി. പ്രവർത്തനശക്തി സംപ്രാപ്തമായി. നാം വ്യക്തികളായും സമുദായമായും പല പല പദ്ധതികൾ തയ്യാറാക്കുന്നുണ്ടു്. അവയെല്ലാം ഫലപ്രാപ്തിയിലെത്തണമെങ്കിൽ ഉയിർപ്പിന്റെ അനുഭവം നമ്മെ ഭരിക്കണം. പണംകൊണ്ടു കാര്യങ്ങൾ നേടാം എന്നാണു സമാന്യമായ ഒരു ചിന്താഗതി. പണം പാദസേവ ചെയ്യാൻ ഓടിയെത്തും, ത്യാഗോജ്ജ്വലമായ ജീവിതത്തിന്റെ പിന്നാലേ. ത്യാഗത്തിന്റെ മൂർത്തീഭാവമാണു ക്രൂശിൽ നാം കാണുന്നതു്. സേവനത്തിലും ത്യാഗത്തിലുമാണു മഹത്വം സ്ഥിതി ചെയ്യുന്നതെന്നു ക്രൂശു് നമുക്കു കാണിച്ചുതന്നിരിക്കുന്നു.

കർത്താവിന്റെ ഉയിർപ്പു് അപ്രതിഹതമായ ആത്മബലം കർതൃശിഷ്യന്മാർക്കു പ്രദാനം ചെയ്തു. ആ ആത്മബലമായിക്കണം നമ്മുടെ ലക്ഷ്യം. തിന്നും കുടിച്ചും സുഖനിദ്രചെയ്തും രസിക്കാനുള്ളതല്ല ഉയിർപ്പു്. ഉയിർപ്പുപെരുന്നാളിനെ 'നോമ്പുവീടലാ'യി വിശേഷിപ്പിച്ചു മേളിക്കുകയാണിക്കാലത്തു പലരും. മദ്യത്തിനും മാംസത്തിനും നല്ല ചെലവാണന്നു്. ഇങ്ങനെയെങ്കിൽ യാഥാർത്ഥ്യത്തിൽനിന്നു് ആധുനികക്രൈസ്തവലോകം എത്ര കാതം അകലെയാണു നിൽക്കുന്നതെന്നു ചിന്തിക്കുക. ഓരോ വ്യക്തിയും സ്വന്തം വിളിക്കനുസൃതമായി കർത്താവിനോടുള്ള വിശ്വസ്തത പാലിച്ചും മനുഷ്യർക്കു നന്മ ചെയ്തും ജീവിക്കാനാണുയിർപ്പു് ആഹ്വാനം ചെയ്യുന്നതു്. ആധുനികലോകം സാമൂഹ്യനീതിക്കുവേണ്ടി ദാഹിക്കുകയാണു്. ശാസ്ത്രജ്ഞന്മാരും രാഷ്ട്രീയനേതാക്കളും, ബുദ്ധിമാന്മാർ എന്നു് വിചാരിക്കപ്പെടുന്നവരും തലപുകഞ്ഞാലോചിച്ചിട്ടും നിരാക്ഷേപമോ നിരുപദ്രവമോ ആയ സാമൂഹ്യനീതി കൈവരിക്കാൻ സാധിച്ചിട്ടില്ല. പ്രതിയോഗിയെ വകവരുത്തിയിട്ടു സ്വന്തനില ഭദ്രമാക്കി അങ്ങനെ സമാധാനം അനുഭവിക്കാനുള്ള വെമ്പൽപാടാണിന്നു ലോകകേന്ദ്രങ്ങളിലെമ്പാടും. അതു് സാമൂഹ്യനീതിക്കു കണ്ടകോടാലിയാണു്. കർത്താവിന്റെ ഉയിർപ്പു് ദൈവവും മനുഷ്യനും, മനുഷ്യനും മനുഷ്യനും തമ്മിലുള്ള നിരപ്പിന്റെയും സമാധാനത്തിന്റെയും സ്ഥാപനമാണു്: അതു് ദൈവത്തിന്റെ പിതൃത്വവും മനുഷ്യരുടെ സാഹോദര്യവും വിളംബരംചെയ്തുറപ്പിക്കയാണു്. നാം മഹത്വമേറിയ ഉയിർപ്പിന്റെ സന്ദേശവാഹകരാണെന്നുള്ളതു് ഒരു നിമിഷംപോലും വിസ്മരിക്കരുതു്. ക്രൂശിലെ സ്നേഹവും ഉയിർപ്പിന്റെ സമാധാനവും അനുഭവയോഗ്യതയോടെ മററുള്ളവർക്കു കാണിച്ചുകൊടുക്കാൻ നമുക്കു കഴിയണം. ഈ ചുമതല പ്രവൃത്തിയിലും ജീവിതത്തിലുംകൂടെ നിർവ്വഹിപ്പാൻ കർത്താവിന്റെ ഉയിർപ്പു് നമ്മെ അനുസ്മരിപ്പിക്കുകയും ആഹ്വാനം ചെയ്കയും ചെയ്യുന്നു.

## മാർ ഗ്രീഗോറിയോസ്, മാർ പീലക്സീനോസ് എന്നീ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളുകൾ

കോട്ടയം ഇടവകയുടെ കാലംചെയ്ത കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും, തുമ്പമൺ ഇടവകയുടെ കാലംചെയ്ത ഗീവറുഗീസ് മാർ പീലക്സീനോസ് തിരുമേനിയുടെയും ഓർമ്മപ്പെരുന്നാളുകൾ യഥാക്രമം 1970 ഏപ്രിൽ 5, 17 എന്നീ തീയതികളിൽ പാമ്പാടിദയറായിലും, പുത്തൻകാവുപള്ളിയിലും നമ്മുടെ തിരുമേനിമാരുടെ സാന്നിദ്ധ്യത്തിൽ കൊണ്ടാടുന്നതാണു്. ദിവംഗതരായ ഈ വന്ദ്യപിതാക്കന്മാരുടെ വിശുദ്ധ ജീവിതവും സഭാസേവനവും നമുക്കു മാതൃകായോഗ്യമാണു്. നീതിമാന്മാരുടെ ഓർമ്മ നമുക്കു വാഴ്വിന്നായിരിക്കും.

## "മലങ്കരസഭ" വരിക്കാരുടെ ശ്രദ്ധയ്ക്കു്

'മലങ്കരസഭ'യുടെ സാമ്പത്തികവർഷം ഏപ്രിൽ മുതൽ മാർച്ചുവരെയാണെന്നുള്ള വിവരം മാന്യമാസികാബന്ധുക്കൾക്കു് അറിയാമല്ലോ. അടുത്ത ഏപ്രിലിൽ പുതിയ സാമ്പത്തികവർഷ

ത്തിലേക്ക് പ്രവേശിക്കുകയാണ്. ഈ മാർച്ചുകൊണ്ട് കഴിയുന്ന സാമ്പത്തികവർഷത്തിലെ വരിസംഖ്യ അയച്ചുതന്നു സഹായിച്ച പ്രിയപ്പെട്ട 'മലങ്കരസഭാ' ബന്ധുക്കളോടുള്ള കൃതജ്ഞത ഞങ്ങൾ പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളുന്നു. എന്നാൽ വരിസംഖ്യ അയച്ചുതരാത്തവർക്ക് പുതുവർഷത്തിൽ മാസിക അയയ്ക്കാൻ പ്രയാസമാണെന്നുള്ള വിവരം ഖേദപൂർവം അറിയിച്ചുകൊള്ളട്ടെ.

1970 ഏപ്രിൽ മുതലുള്ള അടുത്തവർഷത്തെ വരിസംഖ്യ 6 രൂപാ മുൻകൂറായി അയച്ചുതന്നു സഹായിക്കണമെന്നു മാന്യവരിക്കാരോടു ഞങ്ങൾ വിനയപൂർവ്വം അപേക്ഷിക്കുന്നു. കടലാസുവില അച്ചടിക്കൂലി തപാൽച്ചെലവ് മുതലായി വമ്പിച്ച വ്യയഭാരമാണു വഹിക്കേണ്ടി വരുന്നത്. സഭയുടെ ഔദ്യോഗികപ്രസിദ്ധീകരണമായ 'മലങ്കരസഭ'യ്ക്കു കൈത്താങ്ങൽതന്നു സഹായിക്കാൻ സഭാമക്കൾക്കേവർക്കും ചുമതലയുണ്ടെന്നുള്ള വിവരം ഞങ്ങൾ പ്രശ്രയപൂർവം അറിയിച്ചുകൊള്ളട്ടെ.

ഇൻഡ്യക്കുവെളിയിൽ സാധാരണനിലയിൽ വരിസംഖ്യ 15 രൂപയാണ്. Air Mail-ൽ മാസിക കിട്ടണമെന്നുള്ളവർ വിവരം അറിയിക്കേണ്ടതാണ്.

വിശ്വസ്തന്മാരായ ഏജൻറന്മാരുടെ സേവനം പ്രോത്സാഹജനകമാണ്.

'മലങ്കരസഭ' സംബന്ധമായ എല്ലാ എഴുത്തുകുത്തുകളിലും പണം അയയ്ക്കുമ്പോഴും അവരവരുടെ രജിസ്റ്റർനമ്പർ (മേൽവിലാസത്തോടുകൂടിയുള്ള നമ്പർ) എഴുതിയിരിക്കണമെന്നു ഞങ്ങൾ മുമ്പ് അഭ്യർത്ഥിട്ടുള്ളവിവരം വീണ്ടും അനുസ്മരിപ്പിക്കുന്നു.

---

**'മലങ്കരസഭാ'മാനേജർ**

പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് 'മലങ്കരസഭ' ദ്വൈവാരികത്തിൻെറ മാനേജരായി റവ. ഡീക്കൻ റ്റി. ജി. സഖറിയാ ബി. എ; ബി. ഡി; എസ്. റ്റി. എം.-നെ നിയമിച്ചിരിക്കുന്നു.

**ദിവംഗതനായ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ**

സുറിയാനിഭാഷാപണ്ഡിതനും, മാക്കാംകുന്ന്, മൈലപ്ര, കുമ്പഴ, കാത്രൂർ മുതലായ അനേകം പള്ളികളുടെ വികാരിയുമായിരുന്ന വ. ദി. ശ്രീ. തെങ്ങുന്തറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ 1970 മാർച്ച് 7-ാം തീയതി 93-ാമത്തെ വയസ്സിൽ വാർദ്ധക്യസഹജമായ രോഗംമൂലം നിര്യാതനായി. അദ്ദേഹത്തിൻെറ മൃതശരീരം പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും, ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലറീലോസ്, മാർ ക്ലീമ്മീസ് എന്നീ മെത്രാപ്പോലീത്തന്മാരുടെയും, അൻപതിൽപരം വൈദികരുടെയും സഹകരണത്തിലും, ഒരു വമ്പിച്ച ജനതതിയുടെ സാന്നിദ്ധ്യത്തിലും മാക്കാംകുന്നു പള്ളി മദ്ബഹായുടെ വടക്കുവശം പ്രത്യേകം തയ്യാർചെയ്യപ്പെട്ട കല്ലറയിൽ 8-ാം തീയതി സംസ്ക്കരിച്ചു. ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലറീലോസ് എന്നീ തിരുമേനിമാരുംപ്പെടെ ഒരു നല്ലസംഘം വൈദികർ ബ. കോറെപ്പിസ്ക്കോപ്പായുടെ ശിഷ്യന്മാരാണ്. ഇദ്ദേഹം ദീർഘകാലം മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ്കമ്മററി മെമ്പറായിരുന്നിട്ടുണ്ട്. മാക്കാംകുന്ന് കാതോലിക്കേററ് ഹൈസ്ക്കൂൾ, കാതോലിക്കേററ് കോളജ് എന്നിവ സ്ഥാപിക്കുന്നതിൽ ഇദ്ദേഹം കാര്യമായ പങ്കു വഹിച്ചിട്ടുണ്ട്. മലങ്കരസഭാമാസികയുടെ ആരംഭംമുതൽ അതിൻെറ ഉത്തമബന്ധുവും വരിക്കാരനുമായിരുന്നു. ബ. കോറെപ്പിസ്ക്കോപ്പായുടെ നിര്യാണത്തിൽ ഞങ്ങൾ അനുശോചിക്കയും അദ്ദേഹത്തിൻെറ ആത്മാവിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കയും ചെയ്യുന്നു.

**തമിഴ്നാട്ടു സന്ദർശനം**

മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി, തൃശ്ശിനാപ്പള്ളി, മധുര, തിരുനൽവേലി എന്നീ സ്ഥലങ്ങൾ സന്ദർശിച്ചശേഷം തിരുവരമ്പൂർ നവൽപട്ട് എന്നീ ഗ്രാമങ്ങളിലുള്ള സുറിയാനിക്രിസ്ത്യാനികളെ സന്ദർശിച്ചിരിക്കുന്നു.

തൃശ്ശിനാപ്പള്ളി ഡിസ്ട്രിക്ടിൽപെട്ട പ്രസ്തുത ഗ്രാമങ്ങൾ പട്ടണത്തിൽനിന്നും ഏതാണ്ടു പത്തു മൈൽ ചുററളവിൽ സ്ഥിതിചെയ്യുന്നു. ഏകദേശം 7000 ഏക്കർ ഭൂമിയിൽ ഇൻഡ്യാഗവർമ്മെൻറിൻെറ വകയായി അനേകംകോടി രൂപാ ചെലവുചെയ്ത് തോക്കുനിർമ്മാണശാല, ഉപരിയന്ത്ര (ഹെവി ബോയിലർ) നിർമ്മാണശാല എന്നീ രണ്ടു വലിയ സ്ഥാപനങ്ങൾ ഇവിടെ നടത്തിവരുന്നു. അനേകായിരം പേർക്ക് ഈ സ്ഥാപനങ്ങൾ തൊഴിൽസൗകര്യം പ്ര

ക്ഷണം ചെയ്യുന്നുണ്ട്. ഇക്കൂട്ടത്തിൽ കേരള സുറിയാനിക്കാരായ് നൂറിൽപരം കുടുംബങ്ങളും ഉൾപ്പെടുന്നു. അവരുടെ ആത്മീയവും സാമുദായികവുമായ സ്ഥിതിഗതികൾ അന്വേഷിക്കാനെത്തിയ മെത്രാപ്പോലീത്താതിരുമേനിയെയും പാർട്ടിയെയും തോക്കുനിർമ്മാണശാലയുടെ ജനറൽ മാനേജർ മിസ്റ്റർ എം. പി. വൈദ്യ, അദ്ദേഹത്തിന്റെ വസതിയിൽ സ്വീകരിച്ചു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് സ്വന്തമായി ഒരു ആരാധനാസ്ഥലം ഉണ്ടാക്കുന്നതിനെപ്പററി മി. വൈദ്യായിക്കു താല്പര്യമുണ്ടെന്നു കണ്ടതിൽ തിരുമേനിക്കുള്ള കൃതജ്ഞത അദ്ദേഹത്തെ അറിയിച്ചു. പ. കാതോലിക്കാസിംഹാസനത്തിലേക്കു വിലയ്ക്കു വാങ്ങിയ സ്ഥലത്തു് സ്ഥാപിച്ചിട്ടുള്ള താൽക്കാലിക പള്ളിയിൽ തിരുമേനി വി. കുർബ്ബാനയർപ്പിച്ചു. സ്ഥിരമായ ഒരു പള്ളി പണിയുന്നതിനാവശ്യമായ നടപടികൾ ഉടനെ സ്വീകരിക്കണമെന്നും, കേരളത്തിൽ ശേഷിയും സഭാസ്നേഹവുമുള്ള നമ്മുടെ ആളുകളെ സമീപിച്ച് അവരുടെ സഹായം ലഭിക്കുന്നതിനു് ശ്രമിക്കണമെന്നും തിരുമേനി ഉൽബോധിപ്പിച്ചു.

## സുവിശേഷകപരിശീലനക്ലാസ്സുകളും കൺവൻഷൻപ്രസംഗകരുടെ സെമിനാറും

സെൻറു് പോൾസ് സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ സുവിശേഷാലയത്തിൽവച്ച് പ്രതിവർഷം നടത്താറുള്ള സമ്മർ സ്കൂളിന്റെ 16–മതു സെഷൻ ഈ വർഷം മെയ് മാസം 17–ാം തീയതി സന്ധ്യാനമസ്ക്കാരം മുതൽ 28–ാം തീയതിവരെ മാവേലിക്കര പുളിമൂട്ട് സെൻറു് പോൾസ് ഗോസ്പൽ ഹാളിൽവച്ചു നടത്തുന്നതാണ്.

കൺവൻഷൻ പ്രസംഗകർ നിവർത്തിക്കേണ്ട നൂതന ചുമതലകളെക്കുറിച്ച് ഒരു സെമിനാർകൂടി ഈ വർഷം നടത്തുന്നതാകയാൽ അതിൽ തല്പരരായവരെ പ്രത്യേകം ക്ഷണിച്ചുകൊള്ളുന്നു.

അദ്ധ്യാപകർ

---

മാർ ക്ലീമീസ് തിരുമേനി, ഫാദർ ഗീവറുഗീസ് ആത്തുങ്കൽ, ഫാ. എം. വി. ജോർജ്ജ്, ഫാ. എ. ററി. ഗബ്രിയേൽ, ഫാ. ററി. ജെ. ജോഷ്വാ, ഫാ. കെ. കെ. മാത്യൂസ്, ഡീക്കൻ പി. പീലിപ്പോസ്, ശ്രീ. കെ. എം. മാത്യു, ശ്രീ. എൻ. ഗീവറുഗീസ്.

സംബന്ധിപ്പാൻ ആഗ്രഹിക്കുന്നവർ വേദപുസ്തകം, കിടക്ക, നോട്ടുബുക്കുകൾ മുതലായവ കൊണ്ടുവരുകയും ഒരു രൂപാ നേരത്തെ അയച്ച് പേരു രജിസ്റ്റർ ചെയ്യുകയും വേണം. മുഴുവൻ മെസ്ഫീസ് 35 രൂപാ. വികാരിമാരുടെ ശുപാർശകത്തുമായി വരുന്നവർ 25 രൂപാ തന്നാൽ മതിയാകും. 17 മുതൽ 19 വരെ തീയതികളിൽ ഫാദർ കെ. എം. അലക്സാണ്ടർ ധ്യാനം നയിക്കുന്നതാണ്. പതിവുപോലെ പ്രസംഗപരിശീലനം, സുവിശേഷറാലി, ഭവനസന്ദർശനം മുതലായവ ഉണ്ടായിരിക്കും. 28–ാം തീയതി അഭിവന്ദ്യ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ വാർഷികം നടക്കുന്നതും സർട്ടിഫിക്കററുകൾ വിതരണം ചെയ്യുന്നതുമാകുന്നു. ക്ലാസ്സിന്റെ ചെലവുകൾക്കായി സംഭാവന സ്വീകരിക്കുന്നതാണ്. എസ്സ്. എസ്സ്. എൽ. സി. പാസ്സായവർ മാത്രം അപേക്ഷിക്കുക. മെയ് 28 മുതൽ 30 വരെ കൺവൻഷൻ പ്രസംഗകർക്കായി ഒരു സെമിനാറും, ധ്യാനവും നടത്തുന്നതാണ്.

## ശ്രീ മന്നത്തിന്റെ നിര്യാണത്തിൽ അനുശോചനം

നായർ സമുദായനേതാവും പ്രസിദ്ധ ദേശാഭിമാനിയുമായിരുന്ന ശ്രീ മന്നത്തു പത്മനാഭന്റെ നിര്യാണത്തിൽ അനുശോചിക്കുവാൻ മാർച്ച് 6–ാം തീയതി തിരുനക്കര മൈതാനത്തു കൂടിയ മഹായോഗത്തിൽ പ. കാതോലിക്കാ ബാവാ തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. സ്വന്തം കുടുംബത്തെയും സ്വന്തം സമുദായത്തെയുംകാൾ കൂടുതലായി രാജ്യത്തെയാണ് ശ്രീ മന്നം സ്നേഹിച്ചതെന്നു് ബാവാതിരുമേനി പ്രസ്താവിച്ചു. യോഗത്തിൽ ബിഷപ്പ് കുന്നശ്ശേരി മുതലായി പലരും അനുശോചനപ്രസംഗങ്ങൾ പറഞ്ഞു.

## സൺഡേസ്കൂൾ കെട്ടിടകൂദാശ

നെടുമാവു പള്ളി വകയായി കെ. കെ. റോഡ് 15–ാം മൈലിൽ മനോഹരമായി പണികഴിപ്പിച്ചിട്ടുള്ള സൺഡേസ്കൂൾ കെട്ടിടത്തിന്റെ കൂദാശ 1970 മാർച്ച് 2–ാം തീയതി മാർ അത്താനാസ്യോസ് തിരുമേനി നിർവ്വഹിച്ചു. കൂദാശാനന്തരം തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഫാ. ററി. വി. ജോർജ്ജ് നെടുമാവ്, ശ്രീ ററി. ററി. മാണി എന്നിവർ പ്രസംഗിച്ചു. സ: ഇൻസ്പെക്ടർ ശ്രീ സി. ഇ. കുരുവിള സ്വാഗതവും, വികാരി ഫാ: ററി. ഐ. പൗലൂസ് കൃതജ്ഞതയും പറഞ്ഞു.

# കരിശിലെ വി. കർബ്ബാനയും പ്രസംഗവും

(ഫാദർ സി. സഖറിയാ എം. ഏ. ബി. എഡ്., പത്തനാപുരം)

ലോകചരിത്രത്തിൽ ഉണ്ടായിട്ടുള്ളതിൽ ഏററം മഹത്തായ സംഭവമാണ് 'വലിയവെള്ളിയാഴ്ച'യിൽ നമ്മുടെ ധ്യാനവിഷയം. നമ്മുടെ കർത്താവു മാത്രമല്ല കരിശിന്മേൽ മരിച്ചിട്ടുള്ളത്. കൊലപാതകരും കൊള്ളക്കാരുമായ അനേകരും തങ്ങളുടെ അതിക്രമത്തിൻെറ ശിക്ഷയായി കരിശുമരണം അനുഭവിച്ചിട്ടുണ്ട്. എന്നാൽ കർത്താവിൻെറ കരിശുമരണം നാനാപ്രകാരേണയും അദ്വിതീയമായിരുന്നു. അക്രമികളുടെമേൽ കരിശുമരണശിക്ഷ അടിച്ചേല്പിക്കുകയായിരുന്നു. എന്നാൽ കർത്താവു് സ്വന്തഇഷ്ടപ്രകാരം അതു സ്വാഗതംചെയ്കയായിരുന്നു. തൻെറ ജീവൻ തന്നിൽനിന്നും ആരും എടുക്കുകയല്ല, താൻതന്നെ അതിനെ സമർപ്പിക്കുകയാണു ചെയ്യുന്നത് (യോഹ. 10: 11, 15, 17). ഇതു തൻെറ കരിശുമരണത്തിൻെറ ഒരു പ്രത്യേകതയാണ്. കർത്താവു് കരിശിന്മേൽ കിടന്നുകൊണ്ടു് അരുളിയ മൊഴികളാണ് തൻെറ കരിശുമരണത്തെ അദ്വിതീയമാക്കുന്ന മറെറാരു ഘടകം. കരിശിക്കപ്പെടുന്നവർ വിലപിക്കയും ശപിക്കയും ക്ഷമയില്ലാതെ പുലഭ്യങ്ങൾ പറയുകയും ചെയ്തിരുന്നു. കർത്താവാകട്ടെ ശാന്തനായി സഹനശക്തിയുടെയും ക്ഷമയുടെയും ഉത്തമമാതൃകയായിട്ടാണ് കരിശിന്മേൽ കിടന്നത്.

കരിശു കർത്താവിൻെറ മരണക്കിടക്കയായിരുന്നു. അന്ത്യശാസനങ്ങൾക്കു സാക്ഷ്യംവഹിക്കുന്നതു മരണക്കിടക്കയാണ്. പിതാക്കന്മാരുടെ അന്ത്യശാസനങ്ങൾ മക്കൾക്കു വേദവാക്യംപോലെ ശ്രദ്ധേയങ്ങളും അനുസരിപ്പാൻ കടപ്പെട്ടവയുമാണ്. ഈ അർത്ഥത്തിൽ കർത്താവിൻെറ കരിശിലെ വാക്യങ്ങൾ ക്രിസ്ത്യാനികൾക്കു് അതുല്യപ്രാധാന്യമുള്ളവയാണ്. കരിശിന്മേൽ കിടന്നു് കർത്താവുച്ചരിച്ച ഏഴു വാക്യങ്ങളിൽ രണ്ടെണ്ണം വി. വേദപുസ്തകത്തിൽനിന്നുള്ള ഉദ്ധരണികളും മററുള്ളവ തൻെറ സ്വന്തവാചകങ്ങളുമാണ്. കാൽവറിയിലെ പ്രസംഗപീഠത്തിൽ അന്നു മുഴങ്ങിയ സ്വരം ഇന്നും നമ്മുടെ ചെവികളിൽ മുഴങ്ങിക്കൊണ്ടാണിരിക്കുന്നത്.

മൂന്നു മണിക്കൂറിനുള്ളിൽ ഏഴു വാക്യങ്ങളാണു് കർത്താവിൻെറ അധരങ്ങളിൽനിന്നും അടർന്നുവീണതു്. മനുഷ്യപാപത്തിൻെറ ആധിക്യവും ദൈവസ്നേഹത്തിൻെറ ആഴവും ഈ വാക്യങ്ങളിൽ പ്രതിബിംബിക്കുന്നു. കരിശാകുന്ന ബലിപീഠത്തിൽ പുരോഹിതനും ബലിമൃഗവും കർത്താവുതന്നെ. കരിശിനു ചുററും പാപം മനുഷ്യനെ ജയിക്കുമ്പോൾ, കരിശിന്മേൽ മനുഷ്യൻ പാപത്തെ ജയിക്കുകയാണ്. 'ഞാൻ ഭൂമിയിൽനിന്നുയർത്തപ്പെട്ടാൽ സകല മനുഷ്യരെയും എങ്കലേക്കാകർഷിക്കും' (യോഹ. 12: 32) എന്നു കർത്താവുതന്നെ കല്പിച്ചിരുന്നു. അന്നും ഇന്നും ഒരു കാന്തത്തിൻേറതുപോലെ കർത്താവിൻെറ കരിശിൻെറ ശക്തി അപ്രമേയമാണ്. കരിശിലെ വചനങ്ങൾ മനുഷ്യഹൃദയങ്ങളെ ഇന്നും കർത്താവിങ്കലേക്കാകർഷിക്കുന്നു.

## 1 'പിതാവേ, ഇവർ ചെയ്യുന്നതെന്തെന്നറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമേ' (ലൂക്കോ. 23: 34)

യേശുതമ്പുരാൻെറ ക്രൂശിനു സമീപം നാലു വിധത്തിലുള്ള ആളുകളുണ്ടായിരുന്നു.

1. പടയാളികൾ. ഇവർ തങ്ങൾക്കു ലഭിച്ച ആജ്ഞപ്രകാരം കർത്താവിനെ ക്രൂശിന്മേൽ കിടത്തുക, ആണിയടിക്കുക മുതലായ കൃത്യങ്ങൾ നിർവ്വഹിക്കുന്നു.

2. കേവലം കാഴ്ചക്കാർ. ഇക്കൂട്ടർ നിഷ്പക്ഷരായിരുന്നു (apathetic). കർത്താവിൻെറ മരണത്തിൽ ആനുകൂല്യമോ പ്രാതികൂല്യമോ അവർക്കുണ്ടായിരുന്നില്ല.

3. യഹൂദപുരോഹിതന്മാർ, പരീശന്മാർ, പ്രമാണികൾ മുതലായവർ. ഇവർ കർത്താവിൻെറ വധശിക്ഷയ്ക്കു ഹേതുഭൂതരായവരാണ്. ഇവർ കർത്താവിനോടു വിദ്വേഷമനോഭാവം (anti pathetic) പുലർത്തിയിരുന്നു.

4. കർത്താവിൻെറ ശിഷ്യന്മാർ, തന്നെ സ്നേഹിച്ച സ്ത്രീകൾ. ഇവരെല്ലാം തന്നോടു സഹതാപമുള്ളവരായിരുന്നു (Sympathetic). (വി. യോഹന്നാൻ ഒഴിച്ചുള്ള ശിഷ്യന്മാർ ഭയന്നു ചിതറിപ്പോയിരുന്നു. ഒരുപക്ഷെ അവർ അല്പം അകലെ നിന്നു ദുഃഖാത്തരായി ഈ ഘോരകൃത്യം കണ്ടിരിക്കും).

ഇന്നു കർത്താവിൻെറ കരിശിനെപ്പററി ധ്യാ

നിക്കുന്ന നാം ഏതു കൂട്ടത്തിലാണെന്നു പരിശോധിക്കണം. തന്നെ സ്നേഹിച്ചവരുടെ കൂട്ടത്തിൽ നാമും ഉൾപ്പെടുന്നുവെങ്കിൽ നമുക്കു ഭാഗ്യം. 'നാം കർത്താവിൻെറ കഷ്ടാനുഭവത്തെക്കുറിച്ച് ഉദാസീനരായിരിക്കരുതു്'. 'കടന്നുപോകുന്ന എല്ലാവരുമേ, ഇതു നിങ്ങൾക്കു് ഏതുമില്ലയോ' (വിലാപം 1: 12) എന്നു പ്രവാചകൻ ചോദിക്കുന്നു. നമ്മുടെ സഹതാപം കർത്താവിനു വേണ്ടിയല്ല, നമ്മുടെ മനസ്സു തിരിവിനു വേണ്ടിയാണു്. 'യറുശലേം പുത്രിമാരെ, നിങ്ങൾ എന്നെച്ചൊല്ലി കരയേണ്ടാ, നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരവിൻ' എന്നാണല്ലോ കർത്താവു് ഉത്ബോധിപ്പിക്കുന്നതും.

കർത്താവിൻെറ തിരുബലിയിലെ പ്രാരംഭപ്രാർത്ഥനയാണു് 'പിതാവെ ...... ഇവരോടു ക്ഷമിക്കണമേ' എന്ന വാക്യം. മല്ക്കിസദേക്കിൻെറ ക്രമപ്രകാരം എന്നേക്കും മഹാപുരോഹിതനായ ക്രിസ്തു തൻെറ വി. കുർബ്ബാനയുടെ ആരംഭത്തിൽ സമാധാനത്തിൻെറയും ക്ഷമയുടെയും പ്രാർത്ഥനയാണു നടത്തിയതു്. ഈ യാചന പുത്രൻതമ്പുരാൻ പിതാവിനു സമർപ്പിക്കുന്നതാണു്. ഗോഗുൽത്തായിലെ ബലിയുടെ സാദൃശ്യത്തിലുള്ള നമ്മുടെ വി. കുർബ്ബാനയിലും പുത്രൻതമ്പുരാൻെറ സ്ഥാനത്തു് പട്ടക്കാരൻ നിന്നുകൊണ്ടു് പിതാവാം ദൈവത്തിനു സമർപ്പിക്കുന്ന പ്രാർത്ഥനകളിൽ ഒന്നാമത്തേതും സമാധാനത്തിൻെറയും ക്ഷമയുടെയും പ്രാർത്ഥനയാണെന്നുള്ളതു് പ്രത്യേകം ശ്രദ്ധേയമാണു്.

കർത്താവിൻെറ ഈ പ്രാർത്ഥന, ദൈനംദിന ജീവിതത്തിൽ നമുക്കനുകരണീയമായ ചില നടപടിവിശേഷങ്ങൾ നൽകുന്നുണ്ടു്. കർത്താവിൻെറ കുരിശു് തൻെറ മരണക്കിടക്കയായിരുന്നുവെന്നു് മേൽ പ്രസ്താവിച്ചിട്ടുണ്ടു്. രോഗശയ്യയിലും മരണക്കിടക്കയിലും സാധാരണ മനുഷ്യർ ക്ഷമയും സ്നേഹവും, ഉററമിത്രങ്ങളിലും കളത്രപുത്രാദികളിൽപോലുമുള്ള വിശ്വാസവും കൈവെടിയാറുണ്ടു്. അടുത്തുനിന്നു ശുശ്രൂഷിക്കുന്നവരെ വെറുപ്പിക്കുമാറു് വിലപിക്കുകയും ശപിക്കുകയും ശാസിക്കുകയും അസംതൃപ്തി പ്രകടിപ്പിക്കുകയും ചെയ്യുക സാധാരണമാണല്ലോ. ഇതു നിരാശയുടെയും ഉൽക്കണ്ഠയുടെയും പ്രതിഫലനം മാത്രമാണു്. നിഷ്പ്രയോജനമായ ഈ ഉൽക്കണ്ഠ ക്രിസ്തീയമല്ല. ക്രിസ്ത്യാനിയുടെ രോഗശയ്യ ശാന്തത നിറഞ്ഞതും, സ്നേഹവും പ്രത്യാശയും പ്രതിഫലിപ്പിക്കുന്നതും, കാണികളിൽപോലും ധൈര്യവും പ്രത്യാശയും പകർന്നുകൊടുക്കുന്നതുമായിരിക്കണമെന്നു് കർത്താവിൻെറ മാതൃക നമ്മെ ഉപദേശിക്കുന്നു. രോഗവും പ്രയാസങ്ങളും ഉണ്ടാകുമ്പോൾ മനുഷ്യസ്നേഹവും ദൈവാശ്രയവും കൈവെടിയരുതെന്നു് കർത്താവു് ഈ പ്രാർത്ഥനമൂലം നമ്മെ പഠിപ്പിക്കുന്നു.

പീലാത്തോസ്, യഹൂദപ്രമാണികൾ, പടയാളികൾ എന്നിവർക്കുവേണ്ടി മാത്രമല്ല നാമോരുത്തർക്കുംവേണ്ടി ലോകാവസാനത്തോളമുള്ള പുത്രൻതമ്പുരാൻെറ മദ്ധ്യസ്ഥപ്രാർത്ഥനയുടെ മാതൃകയാണു് ഇവിടെ കാണുന്നതു്. തന്നെ ഉപദ്രവിച്ചവരോടു പ്രതികാരം ചെയ്യാതെ, അവർക്കു ക്ഷമ നൽകണമെന്നാണു പിതാവിനോടപേക്ഷിക്കുന്നതു്. ഇതിലൊരു ന്യായവാദം കൂടിയുണ്ടു്. 'അവർ ചെയ്യുന്നതെന്തെന്നറിയുന്നില്ല' എന്നതാണു് തൻെറ വിരോധികൾക്കനുകൂലമായി താൻ വാദിക്കുന്നതു്. ഇതുമൂലം കർത്താവു നമുക്കു് ഉന്നതമായ ഒരു മാതൃകവെച്ചേച്ചുപോയിരിക്കുന്നു. ലോകത്തിൽ വിദ്വേഷം, ശത്രുത്വം, പരോപദ്രവം ഇവയെല്ലാം സർവ്വസാധാരണമാണല്ലോ. എന്നാൽ, ശത്രുക്കളെ സ്നേഹിക്കണമെന്നും ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും കർത്താവു പഠിപ്പിക്കുക മാത്രമല്ല പ്രവർത്തിച്ചു കാണിക്കുകയും ചെയ്തിരിക്കുന്നു. ഉപദ്രവിക്കുന്നവരെക്കുറിച്ചു സംസാരിക്കുമ്പോൾ അവർക്കു പ്രതികൂലമായ യുക്തികളും ന്യായങ്ങളും ഉന്നയിക്കുകയല്ലാതെ അവരുടെ പ്രവൃത്തികളെ ലഘൂവാക്കി കാണിക്കുമാറു് അനുകൂലമായ ന്യായവാദങ്ങൾ നാം പറയാറില്ല. അവരുടെ കുററം പർവ്വതീകരിച്ചു കാണിപ്പാനേ നാം തുനികയുള്ളു. ശത്രുക്കളെ സ്നേഹിപ്പാൻ പഠിപ്പിക്കുകയും ഉപദ്രവിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത കർത്താവിൻെറ മക്കൾ നാമാകേണ്ടതിനു് നാമും നമ്മെ ദ്വേഷിക്കുന്നവരെ സ്നേഹിക്കുകയും നമ്മുടെയും അവരുടെയും മാനസാന്തരത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാകുന്നു. ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതു് പ്രായോഗികവും പ്രയോജനകരവുമാണെന്നു് വി. സ്തേപ്പാനോസിൻെറ ചരിത്രവും സാക്ഷിക്കുന്നു (നടപ്പ്. 7: 60).

കർത്താവിൻെറ ഈ പ്രാർത്ഥന ശ്രവിച്ച ശതാധിപൻ തന്നിൽ വിശ്വസിക്കുകയും (ലൂക്കോ. 23: 47) ഏററുപറയുകയും ചെയ്യുന്നു. കുരിശിലെ സംഭവങ്ങളാണു് ശതാധിപൻെറ മാനസാന്തരത്തിനു വഴിതെളിച്ചതു്. അദ്ദേഹം ക്രിസ്തുമതം സ്വീകരിച്ചു. കൈസറിയായിലെ മെത്രാനായിരുന്നു് സഹദാമരണം പ്രാപിച്ച ലോംഗിനസ് (Longinus) ഇദ്ദേഹമാണെന്നു്

പാരമ്പര്യമുണ്ട്. കല്ലെറിഞ്ഞവർക്കുവേണ്ടി പ്രാർത്ഥിച്ച സ്റ്റേപ്പാനോസിൻെറ സ്വരം ഹൃദയത്തിൽ തുളച്ചിറങ്ങിയതാണ് ശൗലിൻെറ മാനസാന്തരത്തിനു വഴിതെളിച്ചത്. കർത്താവിൻെറ കുരിശിലെ ഒന്നാമത്തെ വാക്യംകേട്ട വലത്തു ഭാഗത്തെ കള്ളൻ തനിക്കും പാപമോചനം പ്രാപ്യമാണെന്നും മനസ്സിലാക്കി അനുതപിച്ചു. അവൻ കർത്താവിനോടു പ്രാർത്ഥിക്കുകയും അവൻെറ പ്രാർത്ഥന കർത്താവു കേട്ട് ഉത്തരമരുളുകയും ചെയ്യുന്നു.

കർത്താവു തൻെറ ശിഷ്യന്മാരെ പഠിപ്പിച്ച പ്രാർത്ഥനയിൽ 'ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങൾ ഞങ്ങളോടും ക്ഷമിക്കണമേ' എന്ന് അപേക്ഷിപ്പാനാണു പറഞ്ഞിരിക്കുന്നത്. 'നിങ്ങൾ ഹൃദയംഗമമായി പരസ്പരം ക്ഷമിക്കുന്നില്ലെങ്കിൽ സ്വർഗ്ഗസ്ഥനായ എൻെറ പിതാവു നിങ്ങളോടും ക്ഷമിക്കുകയില്ല' എന്നു കർത്താവു സ്പഷ്ടമായി കല്പിക്കുന്നു. രണ്ടു കൂട്ടുദാസന്മാരുടെ ഉപമയിൽ യജമാനനിൽനിന്നും ആയിരം വെള്ളിക്കാശ് ഇളച്ചുകിട്ടിയവൻ തൻെറ സഹദാസനു നൂറു വെള്ളിക്കാശ് ഇളച്ചുകൊടുക്കാഞ്ഞതിനാൽ, അവനു നൽകിയ സൗജന്യം പിൻവലിച്ച് അവനെ കാരാഗൃഹത്തിലാക്കുന്നതായും കാണുന്നു. ഇതെല്ലാം ചൂണ്ടിക്കാണിക്കുന്നത് ക്രിസ്തീയജീവിതത്തിൽ സ്നേഹം, ക്ഷമ മുതലായവയ്ക്കുള്ള പ്രാധാന്യമാണ്. പരീശന്മാരും ചുങ്കക്കാരും തങ്ങളെ സ്നേഹിക്കുന്നവരെമാത്രം സ്നേഹിക്കുന്നതുപോലെ പോരാ, ശത്രുക്കളെയും സ്നേഹിക്കുകയും, ദ്വേഷിക്കുന്നവർക്കുംവേണ്ടി പ്രാർത്ഥിക്കുകയും, ശപിക്കുന്നവരെയും അനുഗ്രഹിക്കുകയും ചെയ്യുന്ന മേന്മ ക്രിസ്ത്യാനികൾക്കുണ്ടായിരിക്കണമെന്നു കർത്താവാഗ്രഹിക്കുകയും നിഷ്കർഷിക്കുകയും ചെയ്യുന്നു. അത്രയുമല്ല, 'നിങ്ങളുടെ നീതി പരീശന്മാരുടെയും ചുങ്കക്കാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗ

രാജ്യത്തിൽ കടക്കയില്ല' എന്നും കർത്താവു കല്പിക്കുന്നു (മത്താ. 5: 20). പ്രായോഗികജീവിതത്തിൽ സ്നേഹം, ക്ഷമ, നിസ്വാർത്ഥത മുതലായ ഗുണങ്ങളില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിനു നാമും ഇതരരായിപ്പോകുമെന്നു ധരിച്ചിരിക്കണം.

## 2) 'ഇന്നു നീ എന്നോടുകൂടെ പറുദീസായിൽ ഇരിക്കും' (ലൂക്കോ. 23: 43).

വലത്തുഭാഗത്തെ കള്ളൻെറ യാചനയ്ക്ക് കർത്താവു നൽകിയ മറുപടിയാണിത്. മദ്ധ്യത്തിലുള്ള കുരിശിന്മേൽ തൂങ്ങുന്നയാൾ ശക്തനും അമാനുഷനും രാജാവുമാണെന്ന് ആ കള്ളൻ വിശ്വസിച്ചു. 'കർത്താവേ നിൻെറ രാജ്യത്തിൽ നീ വരുമ്പോൾ എന്നെ ഓർക്കണമെ' എന്നുള്ള പ്രാർത്ഥന അവൻെറ വിശ്വാസപ്രഖ്യാപനമായിരുന്നു, അവൻെറ ദൈവാശ്രയത്തിൻെറ ഏററവും പാരമ്യത്തിലായിരുന്നു. പാപിയായ മനുഷ്യൻെറ സമ്പത്സാരമായിരുന്നഅതു്. മോചനവും ഉടനടി ലഭിക്കുന്നു. തന്നോടുയാചിക്കുന്നവർക്ക് മടിക്കൂടാതെ അവരർഹിക്കുന്നതിലധികം കരുണ ചെയ്യുന്നവനാണു കർത്താവെന്നു തെളിയിക്കുന്ന സംഭവം ഇതൊന്നുമാത്രമല്ല. തന്നെ സമീപിച്ച് 'കർത്താവേ നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്കു കഴിയും' എന്നേററുപറഞ്ഞ കുഷ്ഠരോഗിയുടെ അപേക്ഷയിൽ പ്രത്യക്ഷമായ വിശ്വാസം, പാപബോധം, കർതൃശക്തിയിലുള്ള ആശ്രയം എന്നിവ മനസ്സിലാക്കിയ കർത്താവു് ഉടനെതന്നെ 'എനിക്കു മനസ്സുണ്ട്, നീ ശുദ്ധനാകുക' എന്നു മറുപടിയരുളുന്നു. 'നാമോ നമ്മുടെ പാപത്തിനു തക്കവണ്ണം ന്യായമായതനുഭവിക്കുന്നു' എന്ന പ്രസ്താവനയിൽ കള്ളൻെറ പാപബോധവും 'ഇവൻ ഒരു തെററും ചെയ്തിട്ടില്ല' എന്നതിൽ കർത്താവിൻെറ ദൈവത്വത്തെപ്പററിയുള്ള അവൻെറ വിശ്വാസവും പ്രത്യക്ഷമാകുന്നു. നാമും ആ കള്ളനെപ്പോലെ കുരിശുമരണത്തിനർഹരാകുന്നുവെന്നു ചിന്തിച്ചും, കർത്താവിൻെറ കല്പനകളെ ധ്യാനിച്ചും അനുതപിക്കുകയും, പാപങ്ങളെ ഏററുപറഞ്ഞു മോചനം പ്രാപിച്ച് കർത്താവിൻെറ തിരുബലി അനുഭവിച്ചു പുഷ്ടിപ്പെടുകയും ചെയ്യേണ്ടതാണ്. വിശ്വാസത്തോടും സത്യഅനുതാപത്തോടുംകൂടെ ഇപ്രകാരം ചെയ്യെങ്കിലേ ക്ഷമയും ജീവനും നമുക്കു ലഭിക്കുകയുള്ളു.

വലത്തുഭാഗത്തെ കള്ളൻ ചോദിച്ചതിലധികം അവനു ലഭിക്കുന്നു. കർത്താവു തൻെറ രാജ്യത്തിൽ വരുന്നകാലത്തു് അവനെ ഓർക്കണമെന്നേ അവൻ അപേക്ഷിച്ചുള്ളു. അവനു കിട്ടിയ വാഗ്ദത്തമോ, 'ഇന്നു നീ എന്നോടുകൂടെ പറുദീസായിൽ ഇരിക്കും' എന്നായിരുന്നു. കർത്താവു മരിച്ചശേഷം പാതാളത്തിൽപോയി തൻെറ ആഗമനം പ്രതീക്ഷിച്ചിരുന്നവരെയും, പറുദീസായിലേക്കു കൊണ്ടുപോയി. എന്നാൽ അവർക്കു മുമ്പായിത്തന്നെ കുരിശിലെ പ്രസംഗത്താൽ മാനസാന്തരപ്പെട്ട കള്ളനെ തന്നോടുകൂടെ പറുദീസായിൽ എത്തിച്ചു എന്നു ന്യായമായി വിശ്വസിക്കാം. കള്ളന് അവൻെറ ജീവിതസായാഹ്നത്തിൽ ലഭിച്ച ഭാഗ്യം

വിലയേറിയതുതന്നെ. 'കോപ്പർനിക്കസ്സ്' എന്ന സുപ്രസിദ്ധ ശാസ്ത്രജ്ഞൻ തന്റെ കല്ലറമേൽ കൊത്തിവയ്ക്കുവാൻ ആവശ്യപ്പെട്ട വാചകശകലം കള്ളന്റെ ഭാഗ്യാതിരേകത്തെ ശ്ലാഘിക്കുന്നതാണ്. 'വി. പത്രോസിനും വി. പൗലൂസിനും കൊടുത്ത കൃപ ഞാൻ ചോദിക്കുന്നില്ല, കുരിശിൽവച്ച് കള്ളനോട് കാണിച്ച കരുണമാത്രം എനിക്കുമതി'.

വേദപുസ്തകത്തിൽ ചേർത്തിട്ടില്ലാത്ത അപ്പോക്രിപ്പാ ഗ്രന്ഥങ്ങളിൽ 'നിക്കോദീമോസിന്റെ സുവിശേഷം' എന്നൊന്നുണ്ട്. കുരിശും വഹിച്ചുകൊണ്ടാണു കള്ളൻ പറുദീസായിലേക്കു കടന്നതെന്നു അതിൽരേഖപ്പെടുത്തിയിരിക്കുന്നു. 'യഹൂദന്മാർ യേശുവിനോടുകൂടെ എന്നെ കുരിശിച്ചു. അവൻ കുരിശിന്റെ അടയാളം തന്ന് എന്നോടു പറഞ്ഞു: 'ഇതും വഹിച്ച് പറുദീസായിലേക്കു പോകുക. പറുദീസായിലെ കാവൽ മാലാഖാ പ്രവേശനം തടഞ്ഞാൽ കുരിശിന്റെ അടയാളം കാണിക്കുക'. കള്ളൻ മാത്രമല്ല, സ്വർഗ്ഗരാജ്യപ്രാപ്തിക്ക് സകലരും കുരിശിൽ സങ്കേതപ്പെടുകയും അതു വഹിക്കുകയും ചെയ്യേണ്ടതുണ്ട്. "The Cross is the Christian passport to heaven" എന്നു പറയാറുണ്ട്. വിദേശികൾക്ക് ഒരു രാജ്യത്തിൽ പ്രവേശിക്കണമെങ്കിൽ ആ രാജ്യത്തിന്റെ സ്ഥാനാപതിയിൽനിന്നു് അടയാളവും ഒപ്പുംവച്ച 'പാസ്സ് പോർട്ട്' കൈവശം കൊണ്ടുപോകേണ്ടതുണ്ട്. ഇല്ലെങ്കിൽ പ്രവേശനം തടയപ്പെടും, കാരാഗൃഹത്തിൽ അടയ്ക്കപ്പെടും. സ്വർഗ്ഗാധിപനായ കർത്താവിന്റെ അടയാളമായ സ്ലീബാ സ്വർഗ്ഗരാജ്യപ്രവേശനത്തിനു് അത്യന്താപേക്ഷിതമാണ്. കുരിശു വഹിക്കാതെ കിരീടം ലഭ്യമാകുകയില്ല. കുറുക്കുവഴികളിൽകൂടെ സ്വർഗ്ഗരാജ്യത്തിൽ കടക്കുക സാദ്ധ്യമല്ല. കുരിശാകുന്ന രാജപാതയാണ് സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം. ചുരുക്കം പേർമാത്രം പ്രയാണംചെയ്യുന്ന ഈ 'ഇടുങ്ങിയ വഴി' നാമും സ്വീകരിച്ചേ മതിയാകൂ.

### 3) 'സ്ത്രീയേ, ഇതാ നിന്റെ മകൻ; ശിഷ്യനോട്, ഇതാ നിന്റെ അമ്മ'

(യോഹ. 19: 26–27).

ഈ വാക്യത്തിൽ ഒരു മാതൃകാപുത്രനെയാണ് ദർശിക്കാവുന്നതു്. തലേരാത്രിയിൽ ആരംഭിച്ച ശരീരക്ലേശം, അടികൊണ്ടുപൊട്ടിയ പാടുകളുടെ വേദന, നാവിന്റെ വരൾച്ചയാലുള്ള ദാഹം ഇവകൾക്കിടയിൽ മുൾക്കിരീടം തുളച്ചിറക്കിയ വ്രണങ്ങളിൽ നിന്നൊഴുകിയ രക്തകണങ്ങൾ തങ്ങിനിന്നണങ്ങിയ കൺപോളകൾ വിടർത്തി കർത്താവു തന്റെ മാതാവിനെയും വാത്സല്യശിഷ്യനെയും കാണുന്നു. ചില വിശ്വാസവിപരീതികൾ ശഠിക്കുന്നതുപോലെ തന്റെ മാതാവിനോട് അന്യഥാത്വമൊന്നും ആ മകൻ ഭാവിച്ചില്ല. 'നിനക്കു നന്മയുണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടിരിപ്പാനും നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക' എന്ന വാഗ്ദത്തത്തോടുകൂടിയ ആദ്യകല്പന (എപ്പേസി. 6: 2–3) കല്പലകയിൽ എഴുതിക്കൊടുത്തവൻ അതു ലംഘിക്കുമെന്നാരെങ്കിലും ശഠിച്ചാൽ അതു ദുർബുദ്ധിയെന്നേ പറയേണ്ടു. 'നിന്റെ മാതാവും സഹോദരന്മാരും നിന്നോടു സംസാരിപ്പാൻ ആഗ്രഹിക്കുന്നു' എന്നു ചിലർ കർത്താവിനോടു പറഞ്ഞപ്പോൾ 'എന്റെ മാതാവാരു്, എന്റെ സഹോദരന്മാരും ആരു്, എന്റെ പിതാവിന്റെ ഇഷ്ടം

ചെയ്യുന്നവരെല്ലാം എന്റെ മാതാവും സഹോദരന്മാരും സഹോദരികളും ആകുന്നു' (മർക്കോ. 3: 31--35) എന്നു കർത്താവു നിഷേധിച്ചു പറഞ്ഞുപോലും! x ഈ അപരാധാരോപണം അർത്ഥശൂന്യമാണെന്നു് നിഷ്പ്രയാസം ചൂണ്ടിക്കാണിക്കാം. ഒരുനാൾ ഒരുവൻ കർത്താവിനോടു് 'നല്ല ഗുരോ, നിത്യജീവൻ പ്രാപിപ്പാൻ ഞാൻ എന്തു ചെയ്യണം' എന്നു ചോദിച്ചു. അതിനു് യേശു: 'നീ എന്നെ നല്ലവൻ എന്നു വിളിക്കുന്നതെന്തു്? ദൈവം ഒരുവനല്ലാതെ നല്ലവൻ ആരുമില്ല' (മർക്കോ. 10: 17–18) എന്നു മറുപടി പറഞ്ഞു. ഈ വാക്യം കേട്ടാൽ കർത്താവു തന്റെ ദൈവത്വം നിഷേധിച്ചു പറഞ്ഞിരിക്കുകയാണെന്നു തോന്നിപ്പോകും. പക്ഷേ, അങ്ങനെയാരും വ്യാഖ്യാനിച്ചു കേട്ടിട്ടില്ല. അങ്ങനെ വ്യാഖ്യാനിച്ചാൽ ക്രിസ്തുമതത്തിന്റെ മൂലക്കല്ലിടിക്കുകയാണു ചെയ്യുന്നതു്. 'ഞാൻ ദൈവംതന്നെ, അതുകൊണ്ടു് എന്നെ നല്ലവൻ എന്നു നീ വിളിച്ചതു ശരിതന്നെ' എന്നു കർത്താവു് ഊന്നിപ്പറയുകയാണു ചെയ്തതു്. മാതാവിനെക്കുറിച്ചു മേലുദ്ധരിച്ച വാക്യവും ഇതുപോലെ വ്യാഖ്യാനിക്കപ്പെടേണ്ടതാണു്. വി. കന്യകമറിയാം ദൈവത്തിന്റെ ഇഷ്ടം ചെയ്തു (ലൂക്കോ. 1: 38) ആകയാൽ അവൾ സാക്ഷാൽ എന്റെ മാതാവുതന്നെ എന്നു കർത്താവു് ഉറപ്പിച്ചു പറകയത്രെ ചെയ്തതു്. ഇതിനു വിപരീതമായി, വേദപുസ്തകത്തിലുള്ള ഏതെങ്കിലും പ്രസ്താവനയെ വ്യാഖ്യാനിക്കുന്നവർ ക്രിസ്തുവിന്റെ ശത്രുക്കളും വേദവിപരീതികളുമാണെന്നു് നിസ്സംശയം പറയാവുന്നതാണു്.

മാതൃസ്നേഹംബദ്ധനായ ഒരു പുത്രൻ തന്റെ മാതാവിനോടുള്ള കടമ നിർവ്വഹിക്കുന്നതായി ഈ വാക്യം സാക്ഷിക്കുന്നു. താൻ പിച്ചനടക്കാൻ പഠിപ്പിച്ച കാൽകളും തന്നെ കെട്ടിപ്പുണർന്നിട്ടുള്ള കൈകളും ആണികളാൽ തറയ്ക്കപ്പെട്ടിരിക്കുന്നതു കണ്ടു് ദൂരെ നിന്നു് ആ മാതാവു് ചുടുകണ്ണീർ വാർക്കുകയാണു്. അന്നൊരുനാൾ വൃദ്ധനായ ശിമോൻ 'നിന്റെ ഹൃദയത്തിൽക്കൂടിയും ഒരു വാൾ കടക്കും' എന്നു പ്രവചിച്ചതു് അന്വർത്ഥമായി. തന്റെ മകൻ ചെയ്യാത്ത പാപത്തിന്റെ പ്രായശ്ചിത്തം അവൻ നിവൃത്തിക്കുമ്പോൾ, താൻ അർഹിക്കാത്ത ദുഃഖം ആ മാതാവും അനുഭവിക്കുകയാണു്. എല്ലാം പിതാവിന്റെ ഇഷ്ടപ്രകാരംതന്നെ. യേശുവിനെ ഗർഭംധരിക്കുമെന്നുള്ള സന്ദേശം സ്വീകരിച്ചപ്പോൾ 'ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ ഭവിക്കട്ടെ' എന്നു പറഞ്ഞു് ദൈവഹിതത്തിനു കീഴടങ്ങിയ മാതാവു്, പുത്രൻ മരിക്കുമ്പോഴും ആ പൂർണ്ണപ്രതിഷ്ഠാബോധം ആവർത്തിക്കുകയത്രെ ചെയ്യുന്നതു്.

വി. മാതാവിനെ വി. യോഹന്നാന്റെ സംരക്ഷണയിൽ ഏല്പിക്കുന്നു. യോഹന്നാൻ, കർത്താവിന്റെ ശിഷ്യന്മാരുടെയും വിശ്വാസികളായ ഏവരുടെയും പ്രാതിനിദ്ധ്യം വഹിക്കുന്നു. ഈ ഭരമേല്പിക്കൽമൂലം കർത്താവു് തന്റെ മാതാവിനെ നാമോരോരുത്തരുടെയും അമ്മയായി ഭരമേല്പിച്ചിരിക്കുന്നു. താൻ നമ്മുടെ മൂത്ത സഹോദരനും. യോഹന്നാൻ മാതാവിനെ സംരക്ഷിക്കുകയും, ബഹുമാനിക്കുകയും ചെയ്തതുപോലെ മാതാവിനെ ബഹുമാനിപ്പാനുള്ള കടമ നാമോരോരുത്തരിലും നിക്ഷിപ്തമായിട്ടുണ്ടു്. 'സകല വംശങ്ങളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും' എന്നാണല്ലോ പരിശുദ്ധാത്മാവു നിറഞ്ഞവളായി മാതാവു പറഞ്ഞിട്ടുള്ളതു്. രോഗവും പ്രയാസവും നേരിടുമ്പോൾ, വിലപിക്കുകയോ നിരാശപ്പെടുകയോ ചെയ്യാതെ നമ്മുടെ കടമകൾ പരമാവധി ചെയ്തുതീർക്കുന്നതാണുത്തമം. 'Consideration for others in sickness, is a virtue; selfishness is not excusable even in sickness'. കർത്താവു മരണക്കിടക്കയിലും തന്റെ കടമകൾ നിർവ്വഹിച്ചുകാണിക്കുന്നതു് നമുക്കു് അനുകരണീയമായ മാതൃകയാണു്.

## 4) എന്റെ ദൈവമെ, എന്റെ ദൈവമേ, എന്നെ കൈവിട്ടതെന്തു്?'

(മത്താ. 27: 46).

22--ാം സങ്കീർത്തനത്തിൽനിന്നുള്ള ഒരു വാക്യമാണു് കർത്താവിവിടെ ഉദ്ധരിക്കുന്നതു്. ശത്രുപീഡയാൽ അലഞ്ഞുതിരിഞ്ഞു നടക്കേണ്ടിവന്ന ദാവീദ് തന്റെ അനുഭവം ഈ വാക്യത്തിൽ വെളിവാക്കി. തന്നെ വിളിച്ചഭിഷേകംചെയ്ത യഹോവയാൽ താൻ ഉപേക്ഷിതനായി എന്നു ദാവീദിനു തോന്നിപ്പോയി. എന്നാൽ കർത്താവെന്തിനീവാക്യം ഉദ്ധരിച്ചു എന്നതു് ദുർഗ്രഹമായ ഒരു പ്രശ്നമാണു്. 'In the whole Bible there is no sentence so difficult to explain' എന്നു് Stalker എന്ന

x തന്റെ മാതാവു് ദൈവത്തിന്റെ ഇഷ്ടം പ്രവർത്തിച്ചവളാണെന്നും അതു മറ്റുള്ളവർക്കു് അനുകരണയോഗ്യമാണെന്നും ഉള്ള കർത്താവിന്റെ സാക്ഷ്യമാണിതു്. (പ.)

ഗ്രന്ഥകാരൻ പറയുന്നു. ഇതു പലർ പല വിധത്തിൽ വ്യാഖ്യാനിക്കുന്നു. യഹൂദപ്രമാണികളുടെ മുമ്പിൽ തോൽവി സമ്മതിക്കുന്ന ഒരു പ്രസ്താവനയാണിതെന്നു ചിലർ; നന്ദികെട്ട ജനത്തിനുവേണ്ടി മനുഷ്യാവതാരം ചെയ്തതിൽ താൻ അനുതപിച്ചുവെന്നു മററു ചിലർ; മാനുഷബലഹീനതയുടെ ദീനരോദനമാണിതെന്നു് ഒട്ടുചിലർ; തന്നെ ലോകത്തിലേക്കയച്ച പിതാവു് തക്കസമയത്തുതന്നെ കൈവെടിഞ്ഞുവെന്ന ബോധമാണീ വിലാപത്തിന്റെ കാരണമെന്നു വേറെ ചിലർ. മനുഷ്യാവതാരമൎമ്മത്തിന്റെ പശ്ചാത്തലത്തിൽ ഈ വാദഗതികൾ നിലംപതിക്കുകയേയുള്ളു. 'പാപംചെയ്യുന്ന ദേഹി മരിക്കും', 'പാപത്തിന്റെ ശമ്പളം മരണം' എന്നിങ്ങനെയുള്ള വാക്യങ്ങളുടെ വെളിച്ചത്തിൽ കർത്താവിന്റെ ഈ പ്രസ്താവന പരിശോധിച്ചാൽ കാര്യം ഗ്രഹിക്കാം. പാപഫലമായ മരണം കേവലം ശരീരത്തിൽനിന്നുള്ള ആത്മാവിന്റെ വേർപാടല്ല, പിന്നെയോ അതു ദൈവസംസൎഗ്ഗത്തിൽനിന്നുള്ള അകൽച്ചയാണു്. ഏദൻതോട്ടത്തിൽ ആദ്യമാതാപിതാക്കൾക്കു കൊടുത്തിരുന്ന കല്പന: നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻവൃക്ഷത്തിന്റെ ഫലം തിന്നരുതു്, തിന്നുന്ന നാളിൽ മരിക്കും' (ഉല്പ. 2: 17) എന്നായിരുന്നു. അവർ അതു ഭക്ഷിച്ചെങ്കിലും ശാരീരികമരണം അവർക്കുണ്ടായില്ല. അവർക്കു സംഭവിച്ച മരണം ദൈവസംസർഗ്ഗത്തിൽനിന്നുള്ള വേർപാടാണു്, അതേ, തോട്ടത്തിൽനിന്നുള്ള ബഹിഷ്ക്കരണം. ഈ വേർപാടു് വേദനാജനകമായിരുന്നു. ആദാമിനുവേണ്ടി മരിക്കുകയും ആദാമ്യപാപത്തിനു പ്രായശ്ചിത്തം നടത്തുകയും ചെയ്ത കർത്താവിനും ഈ അനുഭവം ഉണ്ടായേതീരൂ. മനുഷ്യവർഗ്ഗത്തിന്റെ പാപം മുഴുവനും തന്റെമേൽ വഹിച്ചുകൊണ്ടു കുരിശിന്മേൽ കയറിയ കർത്താവു്, പാപംമൂലം മനുഷ്യജാതിക്കുണ്ടാകുന്ന അനുഭവത്തിൽനിന്നു് ഒഴിവാക്കപ്പെട്ടില്ല. പാപത്തിന്റെ ഫലമായി പിതാവിൽനിന്നുള്ള ഖേദനിർഭരമായ വേർപാടു് തനിക്കും അനുഭവപ്പെട്ടു. കർത്താവു വെറും ഭാവനയിലല്ല സത്യത്തിൽ സുബോധവാനായി പാപഭാരവും അതിന്റെ ശിക്ഷയും കൈയേററു് ആദാമ്യപാപത്തിനു പ്രായശ്ചിത്തംചെയ്തുവെന്നതത്രെ ഈ വിലാപത്തിന്റെ പൊരുൾ.

പാപമൊഴികെ സകലത്തിലും നമുക്കു തുല്യനായ ഒരു കത്താവാണു നമുക്കുള്ളതെന്നു സമാധാനിക്കാം. കത്താവിനു് ഈ അനുഭവമുണ്ടായെങ്കിൽ, അന്ധകാരം നിറഞ്ഞ അനുഭവങ്ങൾ നമ്മുടെ ജീവിതത്തിലും ഉണ്ടാകുന്നതിൽ അത്ഭുതപ്പെടുവാനെന്തുള്ളു? "The dark night of the saul, is an essential prelude to the highest spiritual life". ദൈവം ആരെയും അകററുകയോ ആരിൽനിന്നും അകന്നുപോകുകയോ ചെയ്യുന്നില്ല. പാപം ചെയ്യുമ്പോൾ ആദാമിനെപ്പോലെ ലജ്ജകൊണ്ടു് നാം ഓടി ഒളിക്കുകയാണു്, മാറി മറയുകയാണു്. മുടിയൻപുത്രനെപ്പോലെ ഓരോ പാപിയും പിതാവാം ദൈവത്തെ വീട്ടു ദൂരദേശത്തേക്കു സഞ്ചരിക്കുകയത്രെ ചെയ്യുന്നതു്. മരണസമയത്തു നമുക്കു് ഉണ്ടാകാവുന്ന അന്ധകാരത്തിന്റെ നിഴലുകളിൽനിന്നും നമ്മെ കോരിയെടുത്തു് കർത്താവിന്റെ കരുണയാകുന്ന ചിറകുകളുടെ നിഴ

ല്ലിൽ മറച്ചുകൊള്ളണമേ എന്നു് നമുക്കു പ്രാർത്ഥിക്കാം. 'ഇപ്പോഴും എപ്പോഴും ഞങ്ങളുടെ മരണസമയത്തും ദൈവംതമ്പുരാനോടു് അപേക്ഷിച്ചുകൊള്ളണമേ'യെന്നു നിത്യവും ദൈവമാതാവിനോടു പ്രാർത്ഥിപ്പാൻ പിതാക്കന്മാർ നമ്മെ പഠിപ്പിച്ചിരിക്കുന്നു.

## 5 എനിക്കു ദാഹിക്കുന്നു (യോഹ. 19: 28)

കുരിശിൽവച്ചു കർത്താവിനു രണ്ടു പ്രാവശ്യം കുടിപ്പാൻ കൊടുത്തതായി രേഖപ്പെടുത്തിയിരിക്കുന്നു. കുരിശിൽ തറയ്ക്കുന്നതിനു മുമ്പു് തനിക്കു കൈപ്പു കലക്കിയ വീഞ്ഞു് കുടിപ്പാൻ കൊടുത്തു. താൻ അതു രുചിച്ചുവെങ്കിലും കുടിപ്പാൻ മനസ്സായില്ല (മത്താ. 27: 33–34). കുരിശിൽ തറയ്ക്കപ്പെടുന്നവർ വേദന അറിയാതിരിക്കുന്നതിനു് ശരീരബോധങ്ങൾക്കു മാന്ദ്യം ഉണ്ടാക്കാനായി ഈ പാനീയം കൊടുക്കുന്ന സേവനം ഭക്തസ്ത്രീകളുടെ ഒരു സമൂഹം ചെയ്തുവന്നതായി പറയുന്നു. കുരിശിൽ തറയ്ക്കപ്പെടുന്നവർ അതു സ്വാഗതം ചെയ്തിരുന്നു. കർത്താവു് അവരുടെ കാരുണ്യപ്രവൃത്തിയെ ആദരിക്കുമാറു് അതു രുചി നോക്കിയെങ്കിലും പൂർണ്ണബോധത്തോടുകൂടി പിതാവിന്റെ ഇഷ്ടപ്രകാരമുള്ള കാസാ അതിന്റെ അന്ത്യതുള്ളിവരെ കുടിച്ചുതീർക്കാൻ സ്വയം അർപ്പിച്ചവനാകകൊണ്ടു് ആ പാനംമൂലമുള്ള മാന്ദ്യം സ്വാഗതം ചെയ്തില്ല.

കർത്താവു് തന്റെ കുരിശിലെ നാലാംവാക്യം ഉച്ചരിച്ചപ്പോൾ അവിടെ നിന്നവരിൽ ഒരുത്തൻ ഒരു സ്പോഞ്ചെടുത്തു് പുളിച്ച വീഞ്ഞു നിറച്ചു് ഓടത്തണ്ടിന്മേലാക്കി അവനു കുടിപ്പാൻ കൊടുത്തു (മത്താ. 27: 48). യേശു പുളിച്ച വീഞ്ഞു കുടിച്ചശേഷം 'നിവൃത്തിയായി' എന്നു പറഞ്ഞു തല ചായിച്ചു (യോഹ. 19: 30) പ്രാണനെ വിട്ടു. ഈ പുളിച്ച വീഞ്ഞു് തനിക്കു കൊടുത്തതും താൻ അതു കുടിച്ചതും തന്നെപ്പററിയുള്ള പ്രവചനം നിറവേററുവാനായിരുന്നു (സങ്കീ. 69: 21).

കടലും നീരുറവുകളും സൃഷ്ടിച്ചവൻ, യിസ്രായേൽക്കാർക്കു കുടിപ്പാൻ പാറയിൽനിന്നു വെള്ളം പുറപ്പെടുവിച്ചവൻ, വെള്ളത്തിന്മീതെ നടന്നവൻ, കുടിപ്പാൻ വെള്ളത്തിനു യാചിക്കുന്നു. 'എനിക്കു ദാഹിക്കുന്നു' എന്ന കർത്താവിന്റെ വാക്യം വെറും ദാഹശമനത്തിനു വേണ്ടിയുള്ള നിലവിളിയാണെന്നു കരുതിയാൽ പോരാ. യാത്രാക്ലേശത്താൽ കിണററിനരികെയിരുന്നു് ശമറിയാക്കാരി സ്ത്രീയോടു വെള്ളം ചോദിച്ച കർത്താവു്, അവൾ കൊടുത്ത വെള്ളം കുടിക്കുകയോ, ശിഷ്യന്മാർ കൊണ്ടുവന്ന ആഹാരസാധനം ഭക്ഷിക്കുകയോ ചെയ്തതായി സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിട്ടില്ല. അവളെ മാനസാന്തരപ്പെടുത്താനാണു താൻ വെമ്പൽകൊണ്ടതു്. 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്തു് അവന്റെ പ്രവൃത്തി തികയ്ക്കുന്നതുതന്നെ എന്റെ ആഹാരം' (യോഹ. 4: 34) എന്നാകുന്നു കർത്താവു പ്രസ്താവിച്ചതു്. അയച്ചവന്റെ ഇഷ്ടമോ, 'അവൻ എനിക്കു തന്നതിൽ ഒന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെനാളിൽ ഉയിർത്തെഴുന്നേല്പിക്കണം എന്നാകുന്നു' (യോഹ. 6: 39). തനിക്കേല്പിക്കപ്പെട്ടിരിക്കുന്ന ആത്മാക്കളുടെ രക്ഷയാണു് തന്റെ ഭക്ഷണവും പാനീയവും. ആത്മാക്കളെക്കുറിച്ചുള്ള ദാഹമാണു് കുരിശിൽ താൻ വ്യക്തമാക്കിയതു്. 'എനിക്കു ദാഹിക്കുന്നു' എന്ന നിലവിളി നാമോരോരുത്തരോടും ഉള്ളതാണു്. നമ്മുടെ ആത്മാക്കളെ തനിക്കു സമർപ്പിക്കുന്നതുമൂലമേ തന്റെ ഈ ദാഹത്തെ ശമിപ്പിക്കാൻ നമുക്കു കഴികയുള്ളു. അതുമാത്രമല്ല, ആത്മാക്കളെ നേടുന്ന ജോലി സഭയെയും, തന്റെ ശിഷ്യന്മാരെയും, നാമോരോരുത്തരെയും ഏല്പിച്ചിരിക്കുകയാണു്. തന്റെ രണ്ടാമത്തെ വരവുവരെയും ഇതു ചെയ്‌വാൻ നാം കടപ്പെട്ടവരാണു്. സുവിശേഷപ്രവർത്തനങ്ങളിൽ സഭയും വ്യക്തികളും ഉററു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യം ഇതിൽനിന്നും സുഗ്രാഹ്യമാണല്ലോ.

## 6) സകലവും നിവൃത്തിയായി (യോഹ. 19: 30).

കർത്താവിനെക്കുറിച്ചു് തിരുവെഴുത്തുകളിൽകാണുന്നപ്രകാരമെല്ലാം താൻ പൂർത്തിയാക്കി എന്ന അർത്ഥത്തിൽ 'സകലവും നിവൃത്തിയായി' എന്ന പ്രയോഗം ശരിതന്നെ. എന്നാൽ It is finished എന്നുള്ള പരിഭാഷയിൽ കൂടുതൽ അർത്ഥപുഷ്ടി ധ്വനിക്കുന്നുണ്ടു്. ഒരു ചിത്രകാരൻ സശ്രദ്ധം വരച്ചുതീർത്ത ചിത്രം നോക്കിക്കൊണ്ടു് It is finished എന്നു പറഞ്ഞാൽ ആയാളുടെ കരകൗശലത്തിന്റെ ഭംഗിയും അതിലുള്ള തൃപ്തിയും പ്രകടമാക്കുകയാണു്. പിതാവു തന്നെ ഏല്പിച്ച ജോലി യാതൊരു കോട്ടവും കൂടാതെ പൂർത്തിയാക്കിയശേഷം പ്രത്യവലോകനം ചെയ്തപ്പോൾ തന്റെ ജീവിതം ആദ്യന്തം തന്റെ കുപ്പായംപോലെ തുന്നലില്ലാത്തതായി കാണപ്പെട്ടു. 'വാഴ്ചകളെയും അധികാരങ്ങളെയും ആയുധവർഗ്ഗം വെച്ചു് ക്രൂശിൽ അവരുടെമേൽ ജയോത്സവം കൊണ്ടാ

# നമ്മുടെ കർത്താവിന്റെ വിലയേറിയ കഷ്ടാനുഭവം

(ഫാദർ തോമസ് ഐസക്ക് ബി. ഏ., ബി. എഡ്., ഒളശ്ശ)

'ഒരുവൻ തന്റെ സ്നേഹിതന്മാർക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നതിനെക്കാൾ വലു തായിട്ടുള്ള സ്നേഹമില്ല' (വി. യോഹ. 15: 13).

ക്രിസ്തു കഷ്ടമനുഭവിക്കേണ്ടതു്—പാപികൾക്കുവേണ്ടി പാപമില്ലാത്തവൻ മരിക്കേണ്ടതു്—നിന്ദ്യമായ ക്രൂശുമരണം അനുഭവിക്കേണ്ടതു്—ആവശ്യമായിരുന്നോ? നമ്മുടെ കത്താവിന്റെ കുരിശാരോഹണം ഒരു യാദൃശ്ചികസം

---

ടി' (കൊലോ. 2: 15) യെന്നതാണ് ക്രൂശിലെ ആറാമത്തെ വാക്യത്തിന്റെ ധ്വനി. കഷ്ടതകളും പ്രയാസങ്ങളും ഉണ്ടാകുമ്പോൾ അവസാനിപ്പിക്കുവാനുള്ളതല്ല മനുഷ്യജീവിതം. അ താത്മഹത്യയും പാപവുമാണ്. പ്രയാസങ്ങളെ തരണംചെയ്ത്, ജീവിതമാകുന്ന കാസായുടെ അവസാനതുള്ളിവരെ കുടിച്ചുതീർക്കുന്നതാണ് ക്രിസ്തീയജീവിതം. 'എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക്, നിർണ്ണയപ്രകാരം വിളിക്കപ്പെട്ടവർക്കുതന്നെ, സകലവും നന്മയ്ക്കായി കൂടി വ്യാപരിക്കുന്നു' (റോമ. 8: 28).

## 7) പിതാവെ, ഇതാ തൃക്കയ്യിൽ പ്രാണനെ ഏൽപിക്കുന്നു (ലൂക്കോ. 23: 46).

ഇതു കർത്താവിന്റെ കുരിശിലെ അവസാനവാചകമാണ്. മരണസമയത്തു മാത്രമല്ല, നിത്യവും ഉറങ്ങാൻ കിടക്കുമ്പോൾ പ്രാർത്ഥിക്കാവുന്ന ഒരു പ്രാർത്ഥനയാണിതു്. യഹൂദന്മാരുടെയിടയിൽ ഈ പതിവുണ്ടായിരുന്നു. മാതാക്കൾ ഈ പ്രാർത്ഥന കുഞ്ഞുങ്ങളെ പഠിപ്പിച്ചിരുന്നു. കർത്താവിന്റെ അമ്മ ചൊല്ലിക്കൊടുത്തു പഠിപ്പിച്ച വാക്യം ഉരുവിട്ടുകൊണ്ടു് താൻ പ്രാണനെ വിടുന്നു. കുഞ്ഞുങ്ങളെ പ്രാർത്ഥന പഠിപ്പിക്കുന്ന പതിവു് നമ്മുടെ ഭവനങ്ങളിൽ കുറഞ്ഞുവരുന്നുണ്ടു്. അവർ വളർന്നുവരുമ്പോൾ ആവശ്യമറിഞ്ഞു പ്രാർത്ഥിച്ചുകൊള്ളുമെന്നുള്ള യുക്തിയാണ് ഈ അലസതയെ നീതീകരിക്കുന്ന ന്യായം. ചെറുപ്പകാലങ്ങളിൽ പ്രാർത്ഥനകളും വേദവാക്യങ്ങളും ഹൃദിസ്ഥമാക്കാത്ത കുഞ്ഞുങ്ങളാണ് പില്ക്കാലത്തു് വിവിധരംഗങ്ങളിൽ അക്രമപരവും അശ്ലീലവുമായ മുദ്രാവാക്യങ്ങൾ മുഴക്കി മാതാപിതാക്കളെയും ഗുരുക്കന്മാരെയും മാന്യന്മാരെയും അവഹേളിച്ചുകൊണ്ടു നടക്കുന്നതു്. അറിയാതെതന്നെ ദൈവത്തിങ്കലേക്കു കയ്യുയർത്തി പ്രാർത്ഥിച്ചുപോകുന്ന സന്ദർഭം എല്ലാ മനുഷ്യരുടെയും ജീവിതത്തിൽ ഉണ്ടാകും. അപ്പോൾ ചൊല്ലുന്നതിനാവശ്യമായ പ്രാർത്ഥനകൾ ഹൃദയത്തിലുണ്ടായിരിക്കണം. വഴിയാത്രയിലും രോഗക്കിടക്കയിലും പ്രാർത്ഥനപ്പുസ്തകമോ വേദപുസ്തകമോ നോക്കി വായിപ്പാൻ പ്രയാസം നേരിടും. അപ്പോൾ ചൊല്ലാനുള്ള പ്രാർത്ഥനകൾ, സങ്കീർത്തനങ്ങൾ, മററു വേദവാക്യങ്ങൾ ഇവയെല്ലാം ബാല്യകാലത്തുതന്നെ ഹൃദിസ്ഥമാക്കിക്കൊള്ളണം. മനസ്സിനെ നിയന്ത്രിക്കുന്നതിനും മനസ്സമാധാനം അനുഭവിക്കുന്നതിനും ഇതു സഹായകമാണ്. ഇതര ജാതികൾപോലും അനുകരിക്കുന്ന ഈ രീതി വളരെ പ്രയോജനകരമാണ്.

ജീവിതത്തിന്റെ അന്ത്യം സമാധാനപരമായിരിക്കുന്നതു വലിയ സൗഭാഗ്യമാണല്ലോ. 'എപ്പോഴോ എവിടെയോ എങ്ങിനെയോ, നീ തിരുമനസ്സാകുന്നപ്രകാരംമാത്രം, ഞങ്ങളുടെ പാപങ്ങളെക്കുറിച്ചുള്ള ലജ്ജക്കുടാതെ നിന്റെ ശ്രുദ്ധിമാന്മാരുടെ പാദങ്ങളിൽകീഴിൽ ഞങ്ങളെയും ചേർത്തുകൊള്ളണമേ'യെന്നു് വി. കുർബ്ബാനയിൽ അപേക്ഷിക്കുന്നുണ്ടു്. സുബോധത്തോടെ മരിക്കുന്നവരെല്ലാം തങ്ങളുടെ ജീവിതത്തിന്റെ ഏടുകൾ അറിയാതെ ഒന്നു മറിച്ചു നോക്കിപ്പോകും. നല്ല മരണം പ്രാപിക്കണമെങ്കിൽ നല്ല ജീവിതം നയിച്ചേ മതിയാവൂ. നിത്യവുമുള്ള സ്വയപരിശോധന ഇതിനു സഹായകമാണ്. നിദ്രയ്ക്കായി ഒരുങ്ങുമ്പോൾ, അടുത്ത പ്രഭാതം പക്ഷേ നമുക്കു കാണാൻകഴിയാതെവന്നേക്കാമെന്നു ചിന്തിച്ചു സ്വയപരിശോധന നടത്തിയാൽ നമ്മുടെ അനവധി പാപങ്ങൾ പരിഹരിക്കപ്പെടാൻ കഴിഞ്ഞേക്കും. ജീവിതത്തിന്റെ അന്ത്യത്തിൽ എല്ലാം പരിഹരിച്ചുകൊള്ളാമെന്നു കരുതിയാൽ അതു നമ്മുടെ നിയന്ത്രണത്തിലുള്ള കാര്യമല്ല. നമ്മുടെ ജീവിതം പരിശോധിക്കുമ്പോൾ വിജയശ്രീലാളിതരായി സംതൃപ്തിയോടെ കർത്താവിനെപ്പോലെ 'സകലവും നിവൃത്തിയായി' എന്നു ധൈര്യപൂർവ്വം പ്രസ്താവിച്ചുകൊണ്ടു് പ്രാണനെ കർത്താവിങ്കൽ സമർപ്പിക്കുവാൻ നമുക്കും ഇടയാകട്ടെ.

---

വേമല്ലായിരുന്നു; അതു സംഭവിക്കേണ്ടതായിരുന്നു; താൻ എന്തിനു ലോകത്തിലേക്കു വന്നുവോ, പാപികളുടെ വീണ്ടെടുപ്പിന്ന് അതു് അത്യന്താപേക്ഷിതമായിരുന്നു. ലോകത്തിൽ ഒരു മതവും പഠിപ്പിച്ചിട്ടില്ലാത്തവിധം—കാണിച്ചുതന്നിട്ടില്ലാത്തരീതിയിൽ—പാപികളുടെ സ്നേഹിതനായ കർത്താവു് തൻെറ ജീവനെ മറുവിലയായി കൊടുത്തു് നമ്മെ ദിവ്യസ്നേഹശൃംഖലയാൽ തന്നോടു ബന്ധിപ്പിച്ചിരിക്കുന്നു. അതുല്യമായ സ്നേഹം! മഹനീയമായ ത്യാഗം!! വിശിഷ്ടമായ ദൃഷ്ടാന്തം!!!

## പ്രകൃതിനിയമമെന്തു്?

സ്നേഹം, സ്നേഹിക്കുന്നവരിൽ പാപത്തെ കണ്ടെത്തുമ്പോൾ, പാപവുമായി സന്ധിക്കുന്ന സ്ഥാനത്തു്, വേദനയുടെ കുരിശു് (Cross of Pain) ഉണ്ടാകുന്നു. സ്നേഹിക്കപ്പെടുന്നവരുടെ പാപവും വേദനകളും സ്വയം ഏറ്റെടുത്തു പരിഹാരംചെയ്തു സ്നേഹിക്കപ്പെടുന്നവരെ, വിമോചിപ്പിക്കുവാൻ സ്നേഹം വെമ്പൽ കൊള്ളുന്നു; ഇതു്, സ്നേഹത്തിൻെറ സ്വഭാവമാണു്. നമുക്കു സ്നേഹമുള്ളവരുടെ പ്രയാസങ്ങളുമായി പൊരുത്തപ്പെടുവാൻ നാം മടി കാണിക്കുന്നെങ്കിൽ അതു യഥാർത്ഥസ്നേഹമല്ല. സ്നേഹിതന്മാർക്കുവേണ്ടി ജീവൻ കൊടുക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ല.

## എന്താണു നീതി? (Justice)

സ്നേഹിക്കപ്പെടുന്ന വസ്തുവിനെ അഥവാ മനുഷ്യനെ സംരക്ഷിക്കുവാൻ ഏതു ത്യാഗവും സഹിക്കാൻ നാം തയ്യാറാവുകയില്ലേ? അപകടത്തിൽപെട്ട സ്നേഹിതനെ രക്ഷിക്കുവാൻ വേണ്ടിവന്നാൽ രക്തച്ചൊരിച്ചിൽവരെ നാം സഹിക്കും. മകനെ രക്ഷിക്കുവാൻ പിതാവു് സ്വജീവനെ വെടിയുവാനും മടിക്കയില്ല. ലോകഗതി അനുസരിച്ച് സാധാരണ പറയാറുണ്ടു്, 'ഉപ്പു തിന്നുന്നവൻ വെള്ളം കുടിക്കും'. തെററു ചെയ്യുന്നവൻ ശിക്ഷ അനുഭവിക്കണം. നിർദ്ദോഷി ശിക്ഷിക്കപ്പെടരുതു്, ഇതാണു നീതി. പക്ഷെ ഇങ്ങനെയാണോ നാം കാണുന്നതു്? വഴിപിഴച്ച മകനെക്കുറിച്ചു് പിതാവു്, അഥവാ മാതൃഹൃദയത്തെ വ്രണപ്പെടുത്തിയ മകളെക്കുറിച്ചു് അമ്മ ദുഃഖിക്കുന്നു. 'അമ്മേ! അമ്മ എന്തിനു ദുഃഖിക്കുന്നു. തെററു ചെയ്തതു് ഞാനല്ലേ, എൻെറ തെററിൻെറ ശിക്ഷ ഞാൻ അനുഭവിച്ചുകൊള്ളാം' എന്നു മകൾ പറയുന്നു. എന്നാൽ മകൻെറയോ മകളുടെയോ അപഥസഞ്ചാരത്തിൽ മാതൃഹൃദയം ദുഃഖിക്കുന്നതു് അനീതിയാകുമോ? നിയമമനുസരിച്ചു് ആർ ശിക്ഷിക്കപ്പെടണം? നിർദ്ദോഷിയായ അമ്മ അല്ല, കുററവാളിയായ മകനോ മകളോ ശിക്ഷ അനുഭവിക്കണം.

## ഉയർന്ന നീതി (Higher Justice) ഉണ്ടു്

നിയമത്തിൻെറ വശത്തിൽകൂടി മകൻ ശിക്ഷിക്കപ്പെടണം. സ്നേഹചിന്തയിൽ ശിക്ഷ അനുഭവിക്കുന്നതു് ആരു്? നിയമപരമായ നീതിയെക്കാൾ ഉയർന്ന നീതിയുണ്ടു് (A Justice higher than legal justice). ബലവാൻ ത്യാഗം സഹിച്ചും ബലഹീനനെ സംരക്ഷിക്കുവാൻ ബാദ്ധ്യസ്ഥനല്ലേ? വിശുദ്ധനു പാപിയെ രക്ഷിക്കുവാൻ അവകാശമുണ്ടു്. ഇതാണു് ഉയന്ന നീതി.

## അത്രയ്ക്കു ലോകത്തെ സ്നേഹിച്ചു

സ്നേഹവാനായ ദൈവം, മനുഷ്യവർഗ്ഗത്തിൻെറ പാപംകണ്ടു് ദുഖാർത്തനായി തൻെറ ഏകജാതനാം പുത്രനെ അയച്ചു. 'എന്തെന്നാൽ ദൈവം തൻെറ ഏകപുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവനെ ലഭിക്കുവാൻ വേണ്ടി—അവനെ (തന്നെ) കൊടുപ്പാൻ തക്കവണ്ണം അത്രയ്ക്കു ലോകത്തെ സ്നേഹിച്ചു' (യോഹ. 3: 16). ഈ സ്നേഹം വേദനയുടെ ക്രൂശു് സൃഷ്ടിച്ചു. ഹാശാ—നമ്മുടെ കർത്താവിൻെറ കഷ്ടാനുഭവം—സ്നേഹനിധിയായ ദൈവത്തിൻെറ ഹൃദയത്തിലെ വേദനയുടെ ക്രൂശിനെ നമുക്കു കാണിച്ചുതരുന്നു. ആരാധനകളിൽകൂടി—വായനയും ധ്യാനവും വഴിയായി—കുമ്പിടീൽ മുഖാന്തിരമായി—വേദനപ്പെടുന്ന ക്രിസ്തുവിൻെറ ഹൃദയം നാം കാണുന്നു.

ഒന്നാം ലോകമഹായുദ്ധകാലത്തു് ജർമ്മനിയിൽ അതിരൂക്ഷമായ ക്ഷാമമുണ്ടായി. ആ കാലത്തു് ഒരു ചിത്രകാരൻ നിർമ്മിച്ച ക്രിസ്തുവിൻെറ ചിത്രം (painting) കാണിച്ചും മെലിഞ്ഞും ഇരിക്കുന്ന ഒന്നായിരുന്നു. എന്താണു് ഇതു കാണിക്കുന്നതു്? വിശക്കുന്നവരോടുകൂടി താനും വിശക്കുന്നവൻ. പാപികളുടെ മദ്ധ്യേ താൻ അതിക്രമക്കാരനായി കഷ്ടം സഹിക്കുന്നു. 'സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു, നമ്മുടെ വേദനകളെ അവൻ ചുമന്നു... നമ്മുടെ അകൃത്യങ്ങൾനിമിത്തം മുറിവേററും നമ്മുടെ അകൃത്യങ്ങൾനിമിത്തം തകർന്നുമിരിക്കുന്നു....അവൻെറ അടിപ്പിണരുകളാൽ നമുക്കു സൗഖ്യംവന്നുമിരിക്കുന്നു' (യെശയ്യാ. 53: 4–5)

ചെറുകഥ

# അവൻ എന്തുകൊണ്ടു മരിച്ചു?

(ലീലാമ്മ സാമുവൽ, മുളക്കുഴ)

ഒരിക്കൽ പാശ്ചാത്യരാജ്യത്തു് മാന്യനായ ഒരു യുവാവു ജീവിച്ചിരുന്നു. വലിയ തെററുകൾ ഒന്നും അയാൾ ഒരിക്കലും ചെയ്തിരുന്നില്ല. എങ്കിലും ഒരു ദിവസം ചീട്ടു കളിച്ചുകൊണ്ടിരിക്കുമ്പോൾ കോപിച്ചു് എതിരാളിയെ വെടിവച്ചു കൊന്നു. അധികാരികൾ അവനെ അറസ്ററുചെയ്തു. അവനെ തൂക്കിക്കൊല്ലുവാൻ വിധിച്ചു.

മുൻകാലത്തെ അവന്റെ ഉത്തമജീവിതത്തെ ആദരിച്ചു് ബന്ധുക്കളും സ്നേഹിതരും അവനുവേണ്ടി ഒരു സങ്കടഹർജി എഴുതി. അനേകരും അതിൽ ഒപ്പിട്ടു. താമസംവിനാ ചുററുപാടുമുള്ള പട്ടണങ്ങളിലെയും ഗ്രാമങ്ങളിലെയും ആളുകൾ വിവരം അറിഞ്ഞു് ഹർജിയിൽ ഒപ്പുവച്ചു. എന്നിട്ടു് ആ രാജ്യത്തിലെ ഗവർണറുടെ പക്കൽ അതു സമർപ്പിക്കപ്പെട്ടു. അദ്ദേഹം ഒരു സത്യക്രിസ്ത്യാനിയായിരുന്നു. തന്റെ മുമ്പാകെ സമർപ്പിക്കപ്പെട്ട നിരവധി സങ്കടഹർജികളെ നോക്കി അദ്ദേഹം കണ്ണുനീർ പൊഴിച്ചുപോയി. അദ്ദേഹം കൊലപാതകനായ യുവാവിനോടു് ക്ഷമിപ്പാൻ തീരുമാനിച്ചു് മാപ്പു് എഴുതി പോക്കററിലിട്ടു് ഒരു പുരോഹി

---

വിശപ്പും, ദാഹവും വേദനയും സ്നേഹത്തെപ്രതി നമ്മുടെ കർത്താവു് സഹിക്കുന്നു. ഇതാണു് വിലയേറിയ സ്നേഹം; സാക്ഷാൽ പാപപരിഹാരബലി (atonement). സ്നേഹത്തെപ്രതി ക്രിസ്തു പാപികളോടു് താദാത്മ്യപ്പെട്ടു; നമുക്കുവേണ്ടി ജീവൻ നൽകിയ കർത്താവിനോടു് നാം താദാത്മ്യപ്പെടുമോ? അവനെ സ്നേഹിക്കുകയും അവന്റെ ഇഷ്ടം ചെയ്യുവാൻ നമ്മെ അർപ്പിച്ചുകൊടുക്കുകയും ചെയ്തിരുന്നെങ്കിൽ!

## ക്രിസ്തു എനിക്കുവേണ്ടി മരിച്ചു!

ക്രിസ്തീയവെളിച്ചത്തിലേക്കു് വരുവാനിടയായ ഒരു ജപ്പാൻകാരി സ്ത്രീ വയലിൽ ജോലിചെയ്തുകൊണ്ടിരിക്കുമ്പോൾ അവിടെ ഭയങ്കരമായ ഒരു അഗ്നിബാധയുണ്ടായി. അവളുടെ ഓമനക്കുഞ്ഞിനെ ചുമലിൽവഹിച്ചുകൊണ്ടു് അപകടത്തിൽനിന്നു് രക്ഷപെടാൻ അവൾ ശ്രമിച്ചു. അവളും ശിശുവും അഗ്നിക്കിരയാകുമെന്നു കണ്ടപ്പോൾ. അവൾ അതിവേഗത്തിൽ അവളുടെ കൈകൊണ്ടു് മണ്ണിൽ ഒരു കുഴിയുണ്ടാക്കി ശിശുവിനെ അതിൽ കിടത്തിയിട്ടു് അവളുടെ ശരീരംകൊണ്ടു് അതിനെ മറച്ചു. അഗ്നി ശമിച്ചശേഷം അവിടുത്തെ പ്രവർത്തകർ രണ്ടു ശരീരങ്ങൾ കണ്ടു; ഒന്നു മരിച്ചതും, മറേറതു ജീവനുള്ളതും. ആ സ്ത്രീ അഗ്നിയിൽ വെന്തുപൊള്ളി മരിച്ചെങ്കിലും ആ ശിശു അതുമൂലം, അവളുടെ സംരക്ഷണയാൽ ജീവിക്കുവാനിടയായി. ഈ സംഭവരംഗം കണ്ട ഒരു ക്രിസ്തീയ മിഷ്യനറി കണ്ണുനീർ തൂകിക്കൊണ്ടു് ഇങ്ങനെ പ്രതിവചിച്ചു. 'ഇങ്ങനെതന്നെ ഞാൻ ജീവിക്കേണ്ടതിനു് ക്രിസ്തു മരിച്ചു. ഈ സ്ത്രീയെപ്പോലെ കർത്താവു്, എനിക്കും നാശകരമായ നിത്യാഗ്നിക്കും മദ്ധ്യേ തന്റെ ശരീരം പ്രതിഷ്ഠിച്ചു് എന്നെ രക്ഷിച്ചു'. വി. പൗലൂസും പറയുന്നു 'നമുക്കുവേണ്ടി മരിച്ച നമ്മുടെ കർത്താവായ യേശുക്രിസ്തുമൂലം രക്ഷയെ പ്രാപിപ്പാനത്രേ നിയമിച്ചിരിക്കുന്നതു്' (1 തെസ്സ. 5: 10).

കർത്താവിന്റെ കഷ്ടാനുഭവങ്ങളെ നാം സ്മരിക്കുന്ന ഈ കാലഘട്ടത്തിൽ ഉറപ്പോടും വിശ്വാസത്തോടുംകൂടി 'ക്രിസ്തു എനിക്കുവേണ്ടി മരിച്ചു' എന്നു പറയുവാൻ നമുക്കു് സാദ്ധ്യമോ? ധൈര്യത്തോടുകൂടി ഇപ്രകാരം പറയുവാൻ കഴിയുമെങ്കിൽ ഇതോടൊന്നിച്ചു് 'ഞാൻ കർത്താവിനുവേണ്ടി ജീവിക്കും' എന്നു പറയാൻ കഴിയണം. 'ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല, തങ്ങൾക്കുവേണ്ടി മരിച്ചുയിർത്തവനായിട്ടുതന്നെ ജീവിക്കേണ്ടതിനു് അവൻ എല്ലാവർക്കുംവേണ്ടി മരിച്ചു' (2 കോരി. 5: 15) നമ്മുടെ കർത്താവിന്റെ വിലയേറിയ കഷ്ടാനുഭവം നമുക്കു നൽകുന്ന ദൂതു് നമ്മെ വിശുദ്ധിയിലേക്കു് ഉയർത്തുന്നതിനുവേണ്ടി, കർത്താവു് ക്രൂശിൽ ഉയർത്തപ്പെടുകയും പാപികളുടെ മദ്ധ്യേ മരിക്കുകയും ചെയ്തു എന്നുള്ളതത്രെ. "Christ died among sinners that we might live among saints".

തൻെറ വേഷം ധരിച്ച് കാരാഗൃഹത്തിലേക്ക യാത്രയായി. പുരോഹിതവേഷധാരിയായ അദ്ദേഹം ജയിൽമുറിയുടെ സമീപെ ചെന്ന പ്പോരം പ്രസ്തുത യുവാവ് കാരാഗൃഹവാതിലി ലേക്ക വന്നു.

'ഇവിടെനിന്നും പൊയ്ക്കൊരക, എനിക്ക നിന്നെ കാണേണ്ട. നിന്നെപ്പോലെയുള്ള ഏഴ പേർ ഇതിനകം ഇവിടെവന്നിരുന്നു. ഞാൻ വീട്ടിൽ മതഭക്തിയോടുകൂടി വളൎന്നവനായിരു ന്നു' എന്നിപ്രകാരം പറഞ്ഞു.

'യുവാവേ, എങ്കിലും അല്പനിമിഷം ശ്ര ദ്ധിക്കുക. എനിക്ക ചില കാര്യങ്ങരം നിന്നോ ട പറയാനുണ്ട്' ഗവർണർ അവനോട പറ ഞ്ഞു.

'വേഗം ഇവിടെനിന്നും പോകുന്നില്ലെ ങ്കിൽ ഞാൻ കാവല്ക്കാരനെ വിളിച്ച് നിന്നെ പുറത്താക്കും', യുവാവ് ക്രോധപൂർവ്വം ഗർ ജ്ജിച്ചു.

ഗവർണർ ആശ്ചര്യത്തോടുകൂടി ചോദിച്ചു: 'യുവാവേ! ഒരു സുവാൎത്ത അറിയിക്കുവാനുണ്ട്; അതു നിന്നോടു പറയുവാൻ അനുവദിക്കുകയി ല്ലേ?'

'ഞാൻ പറഞ്ഞതു കേട്ടില്ലേ? ഉടൻ ഇവി ടെനിന്നും പോകുന്നില്ലെങ്കിൽ ഞാൻ ജയിൽ സൂക്ഷിപ്പുകാരനെ വിളിക്കും'.

പാവം! ഗവർണർ അതിദുഃഖിതനായി അവിടെനിന്നും പോയി.

ഏതാനും നിമിഷങ്ങരംക്കുള്ളിൽ ജയിലർ അവനെ സമീപിച്ച് 'അല്ലയോ യുവാവേ! ഗവർണർ നിന്നെ സന്ദർശിച്ചിരുന്നുവല്ലൊ' എന്നു പറഞ്ഞു.

'എന്തു്? പുരോഹിതനെപ്പോലെ വസ്ത്രം ധരിച്ച് വന്നിരുന്ന ആ മനുഷ്യൻ ഗവർണറാ യിരുന്നുവോ?'

'അതേ, അദ്ദേഹം നിനക്ക മാപ്പു തരുന്ന തിനുള്ള ഉത്തരവുമായി വന്നിരുന്നുവെങ്കിലും നീ അദ്ദേഹത്തെ ശ്രദ്ധിച്ചില്ല'.

സന്താപകലുഷിതനായ യുവാവ്, 'പേ നാ കൊണ്ടുവരിക! മഷികൊണ്ടുവരിക, ഒരു ക ടലാസ്സും തരുക' എന്നാർത്തുവിളിച്ചുപറഞ്ഞു. കടലാസ്സിൽ അവൻ ഇങ്ങനെ എഴുതി 'പ്രിയ ഗവർണർ!, ഞാൻ അങ്ങയോടു് ക്ഷമ ചോദി പ്പാൻ കടപ്പെട്ടവനാണ്. അങ്ങയോടുള്ള എ ൻെറ പെരുമാററത്തെ ഓർത്തു് അതിയായി ദുഃഖിക്കുന്നു....'.

എഴുത്തു് ഗവർണർക്ക ലഭിച്ചു. 'എഴു ത്തിൻെറമറുപുറത്തായി 'ഈ കേസ്സിൽ എനിക്ക് ഇനിയും അശ്ശേഷം താല്പര്യമില്ല' എന്നെഴുതി.

യുവാവു് മരിക്കേണ്ടദിവസം സമാഗത മായി. 'മരിക്കുന്നതിനു് മുമ്പ് നിനക്ക് എ ന്തെങ്കിലുംപറയുവാനുണ്ടോ?ജയിലർ ചോദിച്ചു.

'ഉണ്ട്'. യുവാവു പറഞ്ഞു. 'എൻെറ അ തിക്രമങ്ങരംകൊണ്ടോ ഞാൻ കൊലപാതകനാ യതുകൊണ്ടോ അല്ല മരിക്കുന്നതു്. ഗവർണർ എനിക്കു് മാപ്പു തന്നു് എനിക്ക ജീവിക്കാമാ യിരുന്നു. എന്നാൽ ഞാൻ മരിക്കേണ്ടിവന്നതു് ഗവർണറുടെ മാപ്പിനെ സ്വീകരിക്കാതിരുന്ന തിനാലാണ് എന്നിപ്രകാരം അമേരിക്കൻ യുവജനങ്ങളോടു് പ്രസ്താവിക്കണം'.

എൻെറ സ്നേഹിതാ, നീ നശിച്ചുപോകു ന്നെങ്കിൽ നിൻെറ പാപങ്ങളല്ല കാരണം പി ന്നയോ, ദൈവം ക്രിസ്തു മുഖാന്തരം നൽകുന്ന പാപക്ഷമയെ അംഗീകരിക്കാത്തതുകൊണ്ടാ ണ്. യേശുക്രിസ്തുവിനെ നാം തള്ളിയാൽ ദൈവത്തിനു് എന്തു് ചെയ്‌വാൻ കഴിയും! അങ്ങനെ തള്ളിയാൽ രക്ഷയുടെ ഏക പ്രത്യാശാ മാർഗ്ഗത്തിൽനിന്നും നാം വ്യതിചലിക്കുകയാ ണ്. 'അവനിൽ വിശ്വസിക്കുന്നവനു് ന്യായ വിധി ഇല്ല; വിശ്വസിക്കാത്തവനു്, ദൈവ ത്തിൻെറ ഏകജാതനായ പുത്രൻെറ നാമത്തിൽ വിശ്വസിക്കായ്കയാൽ ന്യായവിധി വന്നുക ഴിഞ്ഞു' നമുക്കു് ശിക്ഷാവിധി വരുവാൻ കാ രണം ഇതാണ്. യേശുനാഥൻ എത്രയോ പ്രാവശ്യം നമ്മുടെ ഹൃദയവാതുക്കൽവന്നു മുട്ടി യിട്ടുണ്ട്. നാം തുറന്നുകൊടുത്തിട്ടുണ്ടോ എന്നു് സ്വയം പരിശോധന നടത്തേണ്ടതാണ്. ന മ്മെ സുഖമായി ഇത്രയുംനാരം കാത്തുസൂക്ഷിച്ച യേശുനാഥനെ ഒരു പ്രാവശ്യമെങ്കിലും നാം വി ളിച്ചിട്ടുണ്ടോ? എൻെറ ആത്മാവേ, നീ എൻെറ ഉള്ളിൽ ഉറങ്ങുകയാണോ?

നിൻെറ പ്രവൃത്തിക്കൊത്തവണ്ണം ദൈവം ന്യായംവിധിക്കുന്നില്ല. നീ ഒരു കൊലപാതക നായാലും മരണശിക്ഷ അനുഭവിക്കേണ്ടതില്ല. എന്തെന്നാൽ കൊലപാതകരോടു് ദൈവ ത്തിനു് ക്ഷമിപ്പാൻ കഴിയും. നീ ഒരു മദ്യ പാനിയോ, മോഷ്ടാവോ, ദുർമ്മാർഗ്ഗിയോ ആ യതുകൊണ്ടു് ഒരിക്കലും നശിച്ചുപോകേണ്ടതി ല്ല. മദ്യപാനിയോടും, മോഷ്ടാവിനോടും, ദുർ മ്മാർഗ്ഗിയോടും ക്ഷമിപ്പാൻ ദൈവത്തിനു കഴി യും. എന്നാൽ ദൈവത്തിനുപോലും ക്ഷമി പ്പാൻ കഴിയാത്ത ഒരു പാപം ഉണ്ടു്. അതു് ന മ്മുടെ രക്ഷിതാവായ യേശുവിനെ നിരസിക്കു ക എന്നുള്ളതാണ്.

ധ്യാനപംക്തി

# യേശു ഹന്നാസിന്റെയും സന്നിദ്രിസംഘത്തിന്റെയും മുമ്പിൽ

(A Religious)

I

ബന്ധിതനെങ്കിലും പ്രശാന്തഗംഭീരനായി ഹന്നാസിന്റെ മുമ്പിൽ നിലകൊള്ളുന്ന യേശുവിനെ കാണുക. മൺകട്ട സ്രഷ്ടാവിനെ വിധിപ്പാൻ പ്രൗഢിയോടെ ആസനസ്ഥനായിരിക്കുന്നു. കുടിലഹൃദയനായ ഹന്നാസ് തന്റെ ഉദ്യമം സഫലീകൃതമായതിലുള്ള ജയഭേരിയോടെ ഹാസ്യഭാവത്തിൽ യേശുവിനെ വീക്ഷിക്കുന്നു. അയാൾ അതീവസന്തുഷ്ടനും സംതൃപ്തനുമായി കാണപ്പെടുന്നു. യേശുവിനെ നിഗ്രഹിപ്പാൻ എത്ര നാളായി അയാൾ പതിയിരിക്കുന്നു. യരുശലേം ദൈവാലയം ഒരു വ്യാപാരശാലയാക്കി അതിൽനിന്നും അയാൾ കൊള്ള ലാഭം എടുത്തുകൊണ്ടിരിക്കുകയല്ലേ? ആ നസ്രായൻ മാത്രമാണു് അയാളെ വെല്ലുവിളിക്കുകയും അയാളുടെ അധികാരത്തെ ചോദ്യം ചെയ്കയും ചെയ്തിട്ടുള്ളതു്. 'എന്റെ ആലയം സർവജാതികൾക്കും പ്രാർത്ഥനാലയം എന്നു് വിളിക്കപ്പെടും; നിങ്ങളോ അതിനെ കള്ളന്മാരുടെ ഗുഹ ആക്കി തീർത്തിരിക്കുന്നു'. യേശുവിന്റെ ഈ പ്രസ്താവനമൂലം അയാൾക്കും സഖാക്കൾക്കും എത്ര അപമാനം! ഇതുമാത്രമോ, ചമ്മട്ടികൊണ്ടു് വ്യാപാരികളെയെല്ലാം ദൈവാലയപരിസരങ്ങളിൽനിന്നും അടിച്ചു പുറത്താക്കിയതുമൂലം എത്ര നഷ്ടം! അയാൾ സഹിക്കുമോ? അന്നുമുതൽ പകപോക്കലിനുള്ള അവസരം നോക്കിപ്പാർത്തിരിക്കുകയാണു്. ഇപ്പോൾ ഇതാ ആ സുവർണ്ണാവസരം സമാഗതമായിരിക്കുന്നു; എത്ര ആഹ്ളാദം! പക്ഷെ ചെകിത്താന്റെ കൂത്താട്ടമാണെന്നുമാത്രം.

ഹന്നാസ് ഇപ്പോൾ പ്രധാനാചാര്യനല്ലെ

ങ്കിലും ദൈവാലയഭരണത്തിന്റെ സാരഥ്യം വഹിക്കുന്നതു് അയാളാണു്. പ്രധാനാചാര്യന്മാരെ ആക്കുകയും നീക്കുകയും ചെയ്‌വാൻ അയാഠ പ്രാപ്തനാണു്. അയാളുടെ അഞ്ചു പുത്രന്മാരും ഒരു പൗത്രനും പ്രധാനാചാര്യന്മാരായിരുന്നിട്ടുണ്ടു്. അയാളുടെ മരുമകനും ഇപ്പോഴത്തെ പ്രധാനാചാര്യനുമായ കയ്യാഫായെ ആ സ്ഥാനത്തേക്കു് ഉയർത്തിയതിന്റെ പിമ്പിലും അയാളുടെ കരങ്ങളുണ്ടു്. ദ്രവ്യാഗ്രഹിയും സ്ഥാപിതതാല്പര്യക്കാരനും സാദൂക്യനുമായിരുന്ന ഹന്നാസിനു്, മററു സാദൂക്യരെപ്പോലെ 'ഇനിയുമൊരു ലോകത്തിൽ വിശ്വാസമില്ലാത്തതിനാൽ, ഈലോകോല്ലാസങ്ങളിൽ മതിമറന്നു്, അധികാരപ്രമത്തതയുടെ തിമിരം ബാധിച്ചു് പടർന്നിരിക്കുകയാണു്. ഫലമോ ദൈവം അയാളുടെ മുമ്പിൽവന്നുനിന്നിട്ടും കാണുവാനുള്ള ദർശനം നഷ്ടപ്പെട്ടുപോയി എന്നുള്ളതുതന്നെ.

എന്റെ ആത്മാവേ, നിന്റെ അവസ്ഥ എന്തെന്നു് ചിന്തിക്കുക. മതത്തിന്റെ പുറംചട്ട മാത്രമാണോ നീ അണിഞ്ഞിരിക്കുന്നതു്? അതോ നിന്റെ ഹൃദയത്തിൽ മതമുണ്ടോ? ദൈവമുണ്ടോ? "The heart of religion is religion in the heart' എന്നതു് എത്ര പരമാർത്ഥം! പ്രത്യേകിച്ചു് നീ ഒരു പൗരോഹിത്യസ്ഥാനിയെങ്കിൽ നിന്റെ ശുശ്രൂഷയിൽ നീ ദൈവത്തെ കാണുന്നുണ്ടോ? അവന്റെ സ്വരം കേഠക്കുന്നുണ്ടോ? ഇല്ലെങ്കിൽ എല്ലാം കേവലം കർമ്മാനുഷ്ഠാനമായി അധ:പതിച്ചുപോകുമെന്നുള്ളതു് എത്ര സങ്കടകരം! ദൈവതിരുനാമമഹത്വമാണോ നിന്റെ ഉദ്ദേശ്യം, അതോ പണസമ്പാദനമോ? നിന്റെ പൗരോഹിത്യശുശ്രൂഷ ദൈവം നിന്നെ ഭരമേല്പിച്ചിരിക്കുന്ന വലിയ താലന്തായിട്ടാണോ നീ കരുതിയിരിക്കുന്നതു്? അതോ കേവലം ഒരു side-business (ഉപതൊഴിൽ) മാത്രമോ? അങ്ങനെയെങ്കിൽ അനുഗ്രഹത്തിനുള്ളതു് ശാപമായിത്തീരുമെന്നോർത്തു് ഞെട്ടുക.

നിന്റെ നാഥനായ യേശുവിനെപ്പോലെ ആത്മാക്കളെക്കുറിച്ചുള്ള ദാഹം നിനക്കുണ്ടോ? രാത്രിയിൽ എഴുന്നേററു് വിലപിക്കുക പതിവായിരുന്ന ഒരു പട്ടക്കാരനോടു് അദ്ദേഹത്തിന്റെ ഭാര്യ അതിന്റെ കാരണം ആരാഞ്ഞപ്പോഠ ലഭിച്ച മറുപടി ഇപ്രകാരമാണു്. 'I have to answer for the souls of three thousand and I know not how it is with many of them". 'എനിക്കു് മൂവായിരം ആത്മാക്കളെക്കുറിച്ചു് ദൈവമുമ്പാകെ കണക്കു ബോധിപ്പിക്കുവാനുണ്ടു്, അവയിൽ അധികപങ്കിന്റെയും അവസ്ഥ എന്തെന്നു് എനിക്കു് അറിഞ്ഞുകൂടാ'. ഈ പട്ടക്കാരനെപ്പോലെ നിന്നെ ഏല്പിച്ചിരിക്കുന്ന ആടുകളെക്കുറിച്ചു് നിനക്കു ചുമതലബോധമുണ്ടോ? അവർക്കുവേണ്ടി നീ പ്രാർത്ഥിക്കുന്നുണ്ടോ? ഉപവസിക്കുന്നുണ്ടോ? ഭവനസന്ദർശനം നടത്തി അവരെ സൽപന്ഥാവിൽ നയിക്കുവാൻ നീ ശ്രമിക്കുന്നുണ്ടോ? നിന്റെ ആടുകളിൽ തെററിപ്പോകുന്നവരെക്കുറിച്ചു് നല്ല ഇടയനായ യേശുവിന്റെ ഹൃദയം നിനക്കുണ്ടോ?

വിശുദ്ധിതന്നെയായിരിക്കുന്ന കർത്താവേശുമ്ശിഹായുടെ തിരുശരീരരക്തങ്ങഠ കൈകളിലെടുത്തു് ആഘോഷിക്കുകയും ഭക്ഷിച്ചു പാനം ചെയ്കയും ചെയ്യുന്ന നീ എത്രമാത്രം വിശുദ്ധനായിരിപ്പാൻ കടപ്പെട്ടിരിക്കുന്നു. നിന്റെ രഹസ്യജീവിതം എപ്രകാരമാണു്? ഹൃദയങ്ങളെ പരിശോധിക്കുന്നവനായ കർത്താവിന്റെ തിരുസന്നിധിയിൽ നീ കുററമററവനോ? അവന്റെ സ്ഥാനാപതിയായ നിന്നിൽ മററുള്ളവർ അവനെ കാണുന്നുണ്ടോ? ആഴ്സിലെ പട്ടക്കാരനെ (Cure de Ars) കാണുവാൻ വിദൂരത്തിൽനിന്നും വന്ന ഒരു ബഹുമാന്യവ്യക്തി രണ്ടുമൂന്നു ദിവസം കാത്തുനിന്നിട്ടും ജനബാഹുല്യംമൂലം അതു സാധിക്കാതെ, ഒരു പ്രാവശ്യം അദ്ദേഹം കോണിപ്പടിയിൽകൂടെ ഇറങ്ങിവരുന്നതുമാത്രം കണ്ടു തൃപ്തിപ്പെട്ടു പറഞ്ഞതു് ഇപ്രകാരമാണു്— "In having seen this priest I have seen Jesus Christ". 'ഈ പട്ടക്കാരനെ കണ്ടതിൽ ഞാൻ യേശുക്രിസ്തുവിനെ കണ്ടിരിക്കുന്നു'. എന്റെ ആത്മാവേ, നിന്നെക്കുറിച്ചു് ഇങ്ങനെ പറയുവാൻ കഴിയുമോ? വലിയ ബുദ്ധിയോ സാമർത്ഥ്യമോ ഒന്നുമില്ലാതിരുന്ന ഈ പട്ടക്കാരൻ അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതംകൊണ്ടാണു് ഈ ഉന്നതപദവി പ്രാപിച്ചതെന്നു് ഓർത്തുകൊഠക. നീയും നിന്റെ പ്രാർത്ഥനാജീവിതം ശക്തിപ്പെടുത്തുക. അപ്പോഠ ഉയരത്തിൽനിന്നു് ലഭിക്കുന്ന ശക്തിയാൽ നീയും പുണ്യപൂർണ്ണതയുടെ മാർഗ്ഗത്തിൽകൂടെ പ്രയാണംചെയ്യും. അല്പകാലങ്ങഠക്കു മുമ്പു് (1829–1908) റഷ്യയിൽ ജീവിച്ചിരുന്ന John of Cronstadt എന്ന വിശുദ്ധൻ ഒരു വിവാഹിതനായ ഇടവകപട്ടക്കാരൻ ആയിരുന്നു എന്നറിയുന്നതു് എത്ര പ്രോത്സാഹജനകമാണു്! ദൈവകൃപയോടു് സഹകരിച്ചു വർത്തിച്ചാൽ നിനക്കും വിശുദ്ധ പദവി പ്രാപിക്കുവാൻ സാധിക്കുമെന്നോർത്തു് അതിനായി ബദ്ധപ്പെടുക. 'ഞാൻ വിശുദ്ധ

നാകയാൽ നിങ്ങളും വിശുദ്ധരായിരിപ്പിൻ' എന്നതു് ഒരു വൈദികനെസംബന്ധിച്ചിടത്തോളം എത്രമാത്രം അനവർത്ഥമായിരിക്കണം!

ന്യായപ്രമാണത്തിലും പ്രവചനങ്ങളിലും അസാമാന്യപാണ്ഡിത്യം സമ്പാദിച്ചിരുന്ന ഹന്നാസ്, മ്ശിഹാവരുന്നതു് ഒരു പുതിയ രാജ്യം സ്ഥാപിക്കുവാനും ഒരു പുതിയ നിയമം ഉത്ഘാടനം ചെയ്‌വാനുമാണെന്നു് നന്നായി ഗ്രഹിച്ചിരുന്നു. യേശുവിന്റെ ഉപദേശവും ശിഷ്യന്മാരും നിലനില്ക്കുമെങ്കിൽ, അവനെ നിഗ്രഹിച്ചതുകൊണ്ടുമാത്രം പ്രയോജനമില്ലെന്നു് കശാഗ്രബുദ്ധിയായ അയാൾക്കു് അറിയാമായിരുന്നു. അതുകൊണ്ടാണു് അയാൾ യേശുവിന്റെ ഉപദേശത്തെയും ശിഷ്യന്മാരെയുംകുറിച്ചു് ആരായുന്നതു് (യോഹ. 18: 19). അവന്റെ ഉപദേശം തന്റെ അനുയായികളെ എത്രമാത്രം സ്വാധീനിച്ചിട്ടുണ്ടെന്നാണു് അയാൾക്കു് അറിയേണ്ടതു്. നിയമപ്രകാരം യേശുവിനെ വിസ്തരിപ്പാൻ ഹന്നാസിനു് അധികാരമില്ലെന്നു മാത്രമല്ല, അയാളോടു് മറുപടി പറയുവാൻ യേശു ബാദ്ധ്യസ്ഥനുമായിരുന്നില്ല. എന്നിരുന്നാലും യേശു ഉത്തരം നൽകുന്നു; 'ഞാൻ ലോകത്തോടു് പരസ്യമായി സംസാരിച്ചിരിക്കുന്നു.... രഹസ്യമായി ഒന്നും സംസാരിച്ചിട്ടില്ല..... ഞാൻ സംസാരിച്ചതു് എന്തെന്നു് കേട്ടവരോടു ചോദിക്കുക (യോഹ. 18: 20–22). അയാളെ തൃണവൽഗണിച്ചുകൊണ്ടുള്ള ഒരു മറുപടിയാകയാൽ അയാൾ സ്തബ്ധനായിപ്പോകുന്നു; ഇനിയും ഒന്നും ചെയ്‌വാൻ കഴിവില്ലാത്ത ഒരു നിസ്സഹായത അയാളെ വലയം ചെയ്യുന്നു. ഇതു ഗ്രഹിച്ച അയാളുടെ ദാസൻ കടന്നുവന്നു് യേശുവിനെ കന്നത്തടിക്കുന്നു. 'ഞാൻ ദോഷമായി സംസാരിച്ചു എങ്കിൽ തെളിവു കൊടുക്കുക; അല്ലെങ്കിൽ എന്നെതല്ലുന്നതു് എന്തു്' എന്നുപറഞ്ഞു' (യോഹ. 18: 23) കൊണ്ടു്, 'ഒരു ചെകിട്ടത്തടിച്ചാൽ മറേറ ചെകിട്ടുകൂടെ കാണിച്ചുകൊടുക്കുക' എന്നുള്ള തന്റെ ഉപദേശം പ്രായോഗികമായി കാണിക്കുന്നു. ഇവിടെ വിധികർത്താവു് ആരു്? യേശുവോ? ഹന്നാസോ? ഇവിടെന്നപോലെ തന്നെ തുടർന്നുള്ള വിസ്താരങ്ങളിലും യേശു അക്ഷോഭ്യനായി, ജയാളിയായി പ്രത്യക്ഷപ്പെടുന്നു.

എന്റെ ആത്മാവേ, യേശുവിന്റെ ഈ നല്ല മാതൃകയെ നീയും അനുകരിച്ചു് ശത്രുക്കളോടു് ക്ഷമിക്കുവാൻ അഭ്യസിക്കുക. ക്ഷമിക്കുക മാത്രമല്ല, അവരെ സ്നേഹിപ്പാനും അവർക്കു നന്മ ചെയ്‌വാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും അല്ലേ നിന്റെ നാഥൻ നിന്നെ പഠിപ്പിച്ചിരിക്കുന്നതു്. നീ അപ്രകാരം ചെയ്യുന്നുണ്ടോ? സ്വയപരിശോധന നടത്തി നിന്റെ തെററു തിരുത്തുവാൻവേണ്ടതീരുമാനം എടുക്കുക.

റഷ്യയിലെ ഒരു ബിഷോപ്പായിരുന്ന വി. ററിക്കൺ (St. Tychon 1724–83) ഒരിക്കൽ ഒരു പ്രഭുവിനു് അദ്ദേഹത്തിന്റെ ചില പാർശ്വവർത്തികളുമായുണ്ടായ അഭിപ്രായവ്യത്യാസം പറഞ്ഞുതീർക്കുവാൻ പ്രഭുവിന്റെ വീട്ടിൽ എത്തി. എന്നാൽ സംഭാഷണമദ്ധ്യേ കുപിതനായ പ്രഭു ബിഷോപ്പിന്റെ കന്നത്തു് ഒരു പ്രഹരം ഏല്പിച്ചു്, അദ്ദേഹത്തെ അപമാനിച്ചു് തിരിച്ചയച്ചു. എന്നാൽ ആ വിശുദ്ധൻ കുറെദൂരം പോയശേഷം തിരികെവന്നു് ആ പ്രഭുവിന്റെ കാല്ക്കൽവീണു് അദ്ദേഹത്തെ കോപിപ്പിക്കുവാൻ ഇടയായതിൽ ക്ഷമ ചോദിച്ചു. ഈ പ്രവൃത്തി പ്രഭുവിന്റെ ഹൃദയത്തെ ആഴമായി സ്പർശിക്കുകയും ഉടൻ ആ വിശുദ്ധന്റെ പാദത്തിങ്കൽ സാഷ്ടാംഗപ്രണാമംചെയ്തു് മാപ്പപേക്ഷിക്കുകയും ചെയ്തു എന്നു മാത്രമല്ല അദ്ദേഹം ഒരു പുതിയ മനുഷ്യനായി രൂപാന്തരപ്പെടുകയും ചെയ്തു. ഇപ്രകാരം യേശുവിനെ അനുകരിച്ച വിശുദ്ധന്മാരുടെ നല്ല ദൃഷ്ടാന്തം പിന്തുടരുവാൻ എന്റെ ആത്മാവേ, നീയും ശ്രമിക്കുക. അപ്പോൾ നീ മൂലം ദൈവതിരുനാമം മഹത്വപ്പെടും.

## II

## യേശുവിന്റെ മൗനം

'അവനോ മിണ്ടാതെയും ഉത്തരം പറയാതെയും ഇരുന്നു' (മർക്കോ. 15: 61).

മഹാപുരോഹിതൻ അദ്ധ്യക്ഷനായുള്ള സന്നിദ്രീം സംഘത്തിന്റെ മുമ്പാകെ യേശുവിന്റെ പരസ്യവിചാരണ നടക്കേണ്ടതാകയാൽ ഹന്നാസ് അവനെ കെട്ടപ്പെട്ടവനായി മഹാപുരോഹിതനായ കയ്യാപ്പാവിന്റെ അടുക്കൽ അയച്ചു (യോഹ. 18: 24). ഒരു തടവുകാരനെ സന്നദ്രീം സംഘത്തിന്റെ മുമ്പാകെ രാത്രിയിൽ വിസ്തരിക്കുന്നതു് നിയമവിരുദ്ധമായിരുന്നെങ്കിലും പെസഹാപ്പെരുനാളിനു മുമ്പെ യേശുവിനെ കുരിശിപ്പാനുള്ള അവരുടെ ബദ്ധപ്പാടിൽ സകല നിയമങ്ങളും അവർ കാററിൽ പറത്തുകയത്രെ ചെയ്തതു്. യരുശലേമിലുള്ള

രാഷ്ട്രീയവും മതപരവുമായ എല്ലാ പാർട്ടികളെയും സംഘടിപ്പിച്ച് അവരുടെ പിൻബലം ആർജ്ജിക്കുവാൻ തക്ക നയകോവിദനും, അധികാരവിനിയോഗത്തിൽ തത്വദീക്ഷയില്ലാത്തവനുമായിരുന്ന കയ്യാപ്പാസ്സ് വിജയം സുനിശ്ചിതമായിരുന്നു.

വിശ്വാസത്യാഗിണിയായ യരുശലേമിന്റെ അസ്സൽ പ്രതിനിധിയായ കയ്യാപ്പായുടെ മുമ്പിൽ ബന്ധിതനായി നിൽക്കുന്ന യേശുവിനെ നീ കാണുമ്പോൾ, വിശുദ്ധിയെയും സത്യത്തെയും തിരിച്ചറിയുവാൻ കഴിയാതവണ്ണം അയാളുടെ കണ്ണുകളെ കുരുടാക്കിയ ഭൗതികത്വത്തിൽനിന്നും, സുഖലോലുപതയിൽനിന്നും, ധനതൃഷ്ണയിൽനിന്നും രക്ഷിക്കപ്പെടുവാൻ എന്റെ ആത്മാവേ, നീ മുട്ടിപ്പായി പ്രാർത്ഥിക്കുക. അയാളുടെ ദൃഷ്ടികളിൽ യേശു, അയാളുടെ കല്പനപ്രകാരം ബന്ധിക്കപ്പെട്ട ഒരു തടവുകാരൻ മാത്രം. വിശുദ്ധിയുടെ പ്രചോദനം നഷ്ടീഭവിക്കുന്നു; സത്യത്തിന്റെ സ്വരം നിലച്ചുപോകുന്നു. എന്റെ ആത്മാവേ, നിന്റെ അവസ്ഥ എന്താണ്? യേശു സ്വയം ഏല്പിച്ചുകൊടുക്കാതെ തന്റെമേൽ കൈ വയ്ക്കുവാൻ ആർക്കും സാദ്ധ്യമായിരുന്നില്ലല്ലോ. സ്നേഹശൃംഖലയാൽ ബന്ധിതനായി നിൽക്കുന്ന യേശുവിനെ നീ കാണുക. പാപത്തിന്റെയും സാത്താന്റെയും അടിമയിൽനിന്ന് നിന്നെ സ്വതന്ത്രനാക്കുവാൻ അവൻ ബന്ധിതനായി. അവന്റെ ബന്ധനമാണ് നിന്റെ സ്വാതന്ത്ര്യം; സ്നേഹബന്ധനത്താൽ അവനെ പിന്തുടരുവാനുള്ള ദൈവമക്കളുടെ സ്വാതന്ത്ര്യംതന്നെ. നിന്റെ ഹൃദയത്തെയും യേശുവിന്റെ ഹൃദയത്തെയും ചേർത്ത് ബന്ധിക്കുന്ന സ്നേഹശൃംഖലയാണിത്. യേശുവിനോടുള്ള ഈ ഹൃദയവേഴ്ച നിനക്കുണ്ടോ? നിന്റെ സർവ്വസ്വവുമായി അവനെ നീ കരുതുന്നുണ്ടോ? എന്തെന്നാൽ നിനക്കുവേണ്ടി അവൻ വെറുമയാക്കപ്പെട്ടു; അടികൊണ്ടു, ചങ്ങല ധരിച്ചു, പരിഹസിക്കപ്പെട്ടു, തുപ്പലേറ്റു, അതിവേദനപ്പെട്ടു, കുരിശിക്കപ്പെട്ടു. നിന്റെ സ്നേഹത്തിനുവേണ്ടി അവൻ ഇപ്പോഴും ദാഹിക്കുന്നു. അവന്റെ ഈ വലിയ ദാഹത്തെ അല്പമായിട്ടെങ്കിലും നീ ശമിപ്പിക്കുമോ? അതോ അവനെ വീണ്ടും കുരിശിക്കുകയോ? എന്റെ യേശുവേ, നിന്റെ സ്നേഹത്തെ കാണുവാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കണമേ. നിന്നെ ആശ്വസിപ്പിച്ചുകൊണ്ടു ജീവിക്കുവാൻ എന്നെ അനുഗ്രഹിക്കണമേ.

കയ്യാപ്പായും കൂട്ടരും യേശുവിനെതിരായി കള്ളസാക്ഷികളെ കൊണ്ടുവരുന്നു. എന്നാൽ അവരുടെ സാക്ഷ്യം പരസ്പരവിരുദ്ധമായി പരിണമിക്കുന്നു. യേശുവിനെക്കൊണ്ട് എന്തെങ്കിലും കുറ്റകരമായ പ്രസ്താവന പുറപ്പെടുവിക്കാമോ എന്നു കരുതി കയ്യാപ്പാ ചോദ്യംചെയ്യുന്നു. എന്നാൽ യേശുവോ മൗനം അവലംബിക്കുന്നു. കുപിതനായ കയ്യാപ്പാ തന്റെ ആവനാഴിയിലുള്ള അവസാനത്തെ ബാണം പ്രയോഗിക്കുന്നു. മഹാപുരോഹിതൻ ദൈവനാമത്തിൽ ആണയിട്ടു ചോദിച്ചാൽ ഏവനും മറുപടി പറയുവാൻ ബാദ്ധ്യസ്ഥനാണ്. 'മഹാപുരോഹിതൻ പിന്നെയും അവനോട്: നീ ദൈവപുത്രനായ ക്രിസ്തു തന്നെയോ? പറക എന്നു" ഞാൻ ജീവനുള്ള ദൈവത്തെക്കൊണ്ട് നിന്നോട് ആണയിട്ടു ചോദിക്കുന്നു എന്നു പറഞ്ഞു'. (മത്താ. 26: 63). 'ഞാൻ ആകുന്നു. ഇനിയും മനുഷ്യപുത്രൻ സർവ്വശക്തന്റെ വലത്തുഭാഗത്ത് ഇരിക്കുന്നതും ആകാശമേഘങ്ങളെ വാഹനമാക്കിവരുന്നതും നിങ്ങൾ കാണും' (64) എന്ന് യേശു

FOR FAVOURS RECEIVED

G. THOMAS. Mrs. Abraham.

ഉത്തരം നൽകുന്നു. മോശ മിസ്രയിമിൽ ചെന്നു് ഇസ്രായേൽമക്കളോടു് തന്നെ അയച്ച ദൈവത്തെപ്പററി എന്തു പറയണമെന്നു് മുൾപടർപ്പിൽ പ്രത്യക്ഷനായ ദൈവത്തോടു ചോദിച്ചപ്പോൾ ലഭിച്ച മറുപടി 'ഞാൻ ആകുന്നവൻ ഞാൻ ആകുന്നു; ഞാൻ ആകുന്നു എന്നുള്ളവൻ എന്നെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നു എന്നിങ്ങനെ നീ ഇസ്രായേൽമക്കളോടു പറയണം' എന്നായിരുന്നുവല്ലൊ (പുറപ്പാടു് 3:14). 'ഞാൻ ആകുന്നവൻ' 'I Am' എന്നു് സ്വതവെ ആസ്തിക്യമുള്ള ദൈവത്തിനു മാത്രമെ പറയുവാൻ അർഹതയുള്ളു. 'I am what I am by the grace of God' 'ഞാൻ എന്തായിരിക്കുന്നുവോ അതു ദൈവകൃപയാൽ ആകുന്നു' എന്നു മാത്രമെ പരിശുദ്ധനായ പൗലൂസ്ശ്ലീഹാ സ്വയം അവകാശപ്പെടുന്നുള്ളു. വിനീതനായ ഏതു മനുഷ്യനും ഇപ്രകാരമേ പറയുവാൻ സാദ്ധ്യമാവു.

യേശുവിൻെറ ഈ പ്രസ്താവനയിൽ മഹാപുരോഹിതൻ വസ്ത്രം കീറി. വസ്ത്രം കീറുന്നതു് വലിയ ദുഃഖത്തിൻെറയും അതിവേദനയുടെയും സൂചനയായി യഹൂദന്മാർ പരിഗണിച്ചിരുന്നു. ഇപ്രകാരം യൗസേപ്പിൻെറ മരണവാർത്തയിൽ യാക്കോബും, ശൗൽ മരിച്ചപ്പോൾ ദാവീദും ചെയ്തിട്ടുണ്ടു്. എന്നാൽ ഇവിടെ മഹാപുരോഹിതൻ വസ്ത്രം കീറിയതു് അഹറോന്യക്രമപ്രകാരമുള്ള പൗരോഹിത്യം ഇസ്രായേലിൽനിന്നു് എന്നേക്കുമായി പറിച്ചുകീറിക്കളഞ്ഞിട്ടു് മൽക്കിസദേക്കിൻെറ ക്രമപ്രകാരമുള്ള ക്രിസ്തുവിൻെറ പൗരോഹിത്യം നിലവിൽവരുവാൻ പോകുന്നു എന്നുള്ളതിൻെറ അടയാളമായിരുന്നു. ക്രിസ്തുവിൻെറ ബലിയോടുകൂടെ പഴയനിയമബലികളും അഹറോന്യപൗരോഹിത്യവും എന്നേക്കുമായി അസ്തമിച്ചു. കർത്താവിൻെറ മരണസമയത്തു്, യരുശലേം ദേവാലയത്തിൽ ശുദ്ധതകളുടെ ശുദ്ധസ്ഥലത്തിനു മുമ്പിൽ തൂക്കിയിരുന്ന അതിമനോഹരവും വിചിത്രതയുള്ളതും വളരെ വിലപിടിപ്പുള്ളതുമായ വാതിൽമറ കീറിയതും ഇതത്രെ സൂചിപ്പിക്കുന്നതു്. മഹാപുരോഹിതൻ സ്വകരങ്ങളാൽ തൻെറ വസ്ത്രം താഴെനിന്നു മുകളിലോട്ടു കീറിയെങ്കിൽ ദൈവാലയത്തിലെ വാതിൽമറ ദൈവം തന്നെ മുകളിൽനിന്നു താഴോട്ടു കീറിക്കളഞ്ഞു. 'അവൻെറ രക്തം ഞങ്ങളുടെമേലും ഞങ്ങളുടെ സന്തതിയുടെമേലും വരട്ടെ' എന്നു് യഹൂദപ്പരിഷ വിചാരശൂന്യരായി മുറവിളികൂട്ടിയതിൻെറ ഫലം യഹൂദജാതി എന്നേക്കുമായി ശാപഗ്രസ്തരായി എന്നുള്ളതു തന്നെ. എൻെറ ആത്മാവേ, ദൈവത്തിൻെറ സ്വന്തജനമായ ഇസ്രായേലിനു് ഭവിച്ച നാശം ഓർത്തു് നീ ഭയപ്പെട്ടു ദൈവത്തോടും തൻെറ ദാസന്മാരോടും ദൈവാലയത്തോടും മത്സരിച്ചു് നിൻെറമേലും സന്തതിപരമ്പരമേലും ശാപം വലിച്ചുവയ്ക്കാതിരിപ്പാൻ നീ പ്രത്യേകം ശ്രദ്ധിക്കുക. നേരെമറിച്ചു് ദൈവത്തിൻെറ കല്പനകളെ പ്രമാണിക്കുകയും തൻെറ ദാസന്മാരെ ബഹുമാനിക്കുകയും സഭയുടെയും നിൻെറ ഇടവകപ്പള്ളിയുടെയും അഭിവൃദ്ധിക്കുവേണ്ടി നിന്നാൽ ആവോളം പ്രവർത്തിക്കുകയും ചെയ്ക. ഇതു നിൻെറ മഹിമയ്ക്കും പ്രതാപത്തിനും കീർത്തിക്കും ലാഭത്തിനുംവേണ്ടിയായിരിക്കരുതു്; എന്നാലോ ദൈവതിരുനാമമഹത്വമായിരിക്കണം നിൻെറ ലക്ഷ്യം. അതു് എത്ര അനുഗ്രഹകരം!

താൻ ദൈവപുത്രനായ മശിഹാ ആകുന്നു എന്നു് യേശു സ്വയം പ്രഖ്യാപിച്ചപ്പോൾ രോഷാകുലരായ മഹാപുരോഹിതനും അവൻെറ പിണിയാളുകളും ദൈവദൂഷണകുററത്തിന്മേൽ യേശു മരണയോഗ്യൻ എന്നു് വിധിയെഴുതി. 'ചിലർ അവനെ തുപ്പുകയും അവൻെറ മുഖം മൂടി അവനെ മുഷ്ടിചുരുട്ടി കുത്തുകയും പ്രവചിക്കുക എന്നു് അവനോടു് പറകയും ചെയ്തു തുടങ്ങി. ചേവകർ അവനെ അടിച്ചുംകൊണ്ടു് കയ്യേററു' (മർക്കോസ്. 14: 65). എൻെറ ആത്മാവേ, യേശു നിനക്കുവേണ്ടി സഹിച്ച നിന്ദാപമാനങ്ങൾ ഓർത്തു് വ്യാകുലപ്പെടുക. അവനോടുള്ള സ്നേഹം നിന്നിൽ തീക്ഷ്ണമാകുന്നതിനു് ഇതു് മുഖാന്തിരമായിരിക്കട്ടെ. കയ്യാപ്പായുടെ മുമ്പിൽ യഹൂദജാതിയും, പീലാത്തോസിൻെറ കൊട്ടാരത്തിൽവച്ചു് റോമാസാമ്രാജ്യവും, കുരിശിൻെറ ചുവട്ടിൽ ഇവർ ഇരുകൂട്ടരും യേശുവിൻെറമേൽ പരിഹാസവർഷങ്ങൾ ചൊരിഞ്ഞു. യേശുവോ മൗനം അവലംബിക്കുന്നു.

എൻെറ ആത്മാവേ, കയ്യാപ്പായുടെ മണ്ഡപത്തിൽനിന്നു് ഏററം വാചാലതയോടെ ഇന്നു നിന്നോടു സംസാരിക്കുന്ന സ്വരം യേശുവിൻെറ മൗനമല്ലയോ? തൻെറ ശിഷ്യന്മാരുടെ അവിശ്വസ്തതയെയും നന്ദികേടിനെയും പററി അവൻ ഒന്നും പറയുന്നില്ല. അവരെ ശ്ലാഘിക്കുവാൻ സാധിക്കാത്തപ്പോൾ അവൻ മൗനം ദീക്ഷിക്കുന്നു. എന്നാൽ നീയോ മററുള്ളവർ പ്രശംസഅർഹിക്കുമ്പോൾ മൗനമായിരിക്കുകയും അവർക്കുകുററമുള്ളപ്പോൾ വാചാലതയോടെ സംസാരിക്കുകയുമല്ലേ ചെയ്യുന്നതു്? അന്യരുടെ, നിൻെറ

സ്നേഹിതന്മാരുടെപോലും, സൽപേരിനെപ്പററി നീ എത്ര ശ്രദ്ധയില്ലാത്തവനാണു്? നിൻെറകൂടെനിന്നോടുകൂടെപ്രവൎത്തിക്കുന്നവനും, നിൻെറ സഹോദരൻപോലും നശിക്കുന്നതിനല്ലയോ നീ കാംക്ഷിക്കുന്നതു്? സൗമ്യമായി നീ നടത്തുന്ന വിമർശനങ്ങൾ പലരുടെ നാവുകളിൽകൂടെ കടക്കുമ്പോൾ കാക്കയെ ഛർദ്ദിച്ച കഥപോലെ അതിശയോക്തിപരമായിത്തീരുകയും അവരുടെ സൽപേരിനു് കളങ്കം ഭവിക്കുകയും ചെയ്യുന്നു. മററുള്ളവരെ കുററം പറയുന്നതു് നിൻെറ ഒരു ശീലമായിട്ടില്ലേ? അതു് നിന്നെയും കേൾക്കുന്നവരെയും അധഃപതിപ്പിക്കുമെന്നുള്ളതു് നിസ്സംശയമാണു്. നീ മററുള്ളവരെക്കാൾ നല്ലവനാണെന്നുള്ള ഒരു സ്വയനീതീകരണവുമാണു് അതിൽ അന്തർഭവിച്ചിരിക്കുന്നതു്. പരീശൻെറ പാപമാണതു്. 'ഞാൻ ഈ നില്ക്കുന്ന ചുങ്കക്കാരനെപ്പോലെ അല്ലാത്തതിനാൽ നിന്നെ വാഴ്ത്തുന്നു'. എല്ലാവരെക്കാളും പാപി നീയാണെന്നുള്ള വിനയബുദ്ധിയാണു് നിന്നെ ഭരിക്കേണ്ടതു്. മററുള്ളവരിൽ കുററം കണ്ടാൽ സന്മാതൃകയാലും സദുപദേശങ്ങളാലും അതിൽനിന്നു് അവരെ പിന്തിരിപ്പിക്കുവാൻ പരിശ്രമിക്കുക; അവർക്കുവേണ്ടി പ്രാർത്ഥിക്കുക. വിധിതീർപ്പൊക്കെ യേശുവിനു വിട്ടുകൊടുക്കുക; അവനു് ഒരിക്കലും തെററു പററുകയില്ലല്ലൊ. അവൻെറ സന്നിധിയിൽ വരുമ്പോൾ അതൊന്നും ഉച്ചരിപ്പാൻ നീ ധൈര്യപ്പെടുകയില്ല. എന്തെന്നാൽ അവനെയുള്ള ദർശനം നിൻെറ അയോഗ്യതകളെ നിനക്കു് വെളിപ്പെടുത്തിത്തരുന്നതിനാൽ നിൻെറ പാപങ്ങളെക്കുറിച്ചു മാത്രമേ അപ്പോൾ നിനക്കു പറയുവാൻ കാണുകയുള്ളു. യേശുവിൻെറ മുഖത്തുനിന്നും പ്രസരിക്കുന്ന വെളിച്ചത്തിൽ വിശ്വാസത്തിൻെറയും, സ്നേഹത്തിൻെറയും, പ്രത്യാശയുടെയും നയനങ്ങളോടുകൂടെ, യേശു കാണുന്നതുപോലെ നിൻെറ സ്നേഹിതന്മാരെ കാണുവാൻ നീയും പ്രാപ്തനായിത്തീരും.

പരിഹാസത്തിൻെറയും ദൂഷണത്തിൻെറയും മദ്ധ്യത്തിലും യേശു മൗനം അവലംബിക്കുന്നു. ക്രൂശിന്മേൽവച്ചു് മൗനം ഭഞ്ജിച്ചുകൊണ്ടു് 'പിതാവെ, ഇവർ ചെയ്യുന്നതു് എന്തെന്നറിയായ്കയാൽ ഇവരോടു് ക്ഷമിക്കണമെ' എന്നു് പ്രാർത്ഥിച്ചതായ പ്രാർത്ഥന ഇപ്പോൾ മൗനമായി തൻെറ ഹൃദയത്തിൽനിന്നു് ഉയർന്നിരിക്കണം. എൻെറ ആത്മാവേ, മററുള്ളവർ നിനക്കെതിരായി ഒരു വാക്കു് ഉച്ചരിച്ചാൽ നീ എത്ര അക്ഷമയാണു് പ്രദർശിപ്പിക്കുന്നതു്! എത്ര പ്രതികാരം! അങ്ങനെയുള്ള സന്ദർഭങ്ങളിൽ, യേശുവിൻെറ മാതൃകയനുസരിച്ചു് ശാന്തതയും മൗനവും പാലിക്കുവാൻ ശ്രമിക്കുക. അവൻ നിനക്കുവേണ്ടി കരുതിക്കൊള്ളും. അവൻെറ മഹത്വംമാത്രം നീ ആഗ്രഹിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്ക. എന്നാൽ നിൻെറ മൗനംമൂലം ദൈവതിരുനാമമഹത്വത്തിനു് ഹാനി ഭവിക്കാവുന്ന സന്ദർഭങ്ങളിൽ നീ സംസാരിക്കതന്നെവേണം. മഹാപുരോഹിതൻ ആണയിട്ടു ചോദിച്ചപ്പോൾ താൻ ദൈവപുത്രനായ മശിഹാ ആകുന്നു എന്നു് ധൈര്യസമേതം പ്രസ്താവിക്കുന്നുണ്ടല്ലോ. അങ്ങനെയുള്ള സന്ദർഭങ്ങളിൽ മൗനം അവലംബിക്കുന്നതു് പാപമാകുന്നു. യേശുവിൻെറ ഉത്തമമാതൃകയെ പിന്തുടർന്നു സത്യത്തിനും നീ

F O R   F A V O U R S   R E C E I V E D



C. M. Johney, Maharashtra. Mrs. Thankamma Cherian, Bhilai. Kochummen George. A Firm Believer.

# മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ മാനേജിംഗ് കമ്മററി

## മലങ്കര അസ്സോസ്യേഷൻ സെപ്റ്റംബറിൽ കൂടുന്നു––സുവിശേഷഫണ്ടിലേക്ക് അര ലക്ഷം രൂപാ ബ. കററിക്കണ്ടത്തിൽ അലക്സാണ്ടർ കത്തനാർ സംഭാവനചെയ്തു

(സ്വ—ലേ) കോട്ടയം, 26–2–1970

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ മാനേജിംഗ്കമ്മററിയോഗം 1970 ഫെബ്രുവരി 17–ാംതീയതി പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസിമ്മനാരിയിൽകൂടി. മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ കൂറീലോസ്, മാർ ക്ലീമ്മീസ്, മാർ തെയോഫീലോസ് എന്നീ തിരുമേനിമാരും മാനേജിംഗ്കമ്മററി അംഗങ്ങളിൽ ബഹുഭൂരിപക്ഷം പേരും സന്നിഹിതരായിരുന്നു.

മാനേജിംഗ്കമ്മററി അംഗങ്ങളുടെ സമുൽകൃഷ്ടമായ ചുമതലകളെ അനുസ്മരിപ്പിച്ചുകൊണ്ടു പ. ബാവാതിരുമേനി ഉപക്രമപ്രസംഗം ചെയ്തു.

### സെൻസസ്സ്

മുൻയോഗനിശ്ചയങ്ങളം സംബന്ധിച്ച പ്രവർത്തനങ്ങളുടെ റിപ്പോർട്ട് സെക്രട്ടറി ശ്രീ. പി. സി. ഏബ്രഹാം സമർപ്പിച്ചു. സഭാംഗങ്ങളുടെ സെൻസസ്സ് എടുക്കുന്നതു സംബന്ധിച്ചുള്ള ഫാറങ്ങൾ പകുതിയിലധികം പള്ളികളിൽനിന്നു് അയച്ചുതന്നിട്ടുണ്ടെന്നും ശേഷം പള്ളികളിൽനിന്നു താമസിയാതെ അയച്ചുതരുമെന്നു പ്രതീക്ഷിക്കുന്നു എന്നും ഫാറങ്ങൾ പൂരിപ്പിച്ചു കിട്ടിയശേഷം ഡയറക്ടറി പ്രസിദ്ധപ്പെടുത്തുന്നതാണെന്നും സെക്രട്ടറി പ്രസ്താവിച്ചു.

### കാതോലിക്കാദിനപ്പിരിവ്

1969–70–ലെ കാതോലിക്കാദിനപ്പിരിവിൻെറ വരവുചെലവുകണക്കു് സെക്രട്ടറി സമർപ്പിച്ചു. ഇക്കൊല്ലം മൊത്തം 678 പള്ളികളിൽനിന്നായി 124433.40 രൂപാ വരവുണ്ടെന്നും ഇതു കഴിഞ്ഞകൊല്ലത്തെ അപേക്ഷിച്ച് 23789.01 രൂപാ കുറവാണെന്നും സെക്രട്ടറി ചൂണ്ടിക്കാണിച്ചു. ഈ സാമ്പത്തികവർഷം അവസാനിക്കുന്നതിനുമുമ്പ് കാതോലിക്കാദിനപ്പിരിവിൽ കുറെ സംഖ്യകൂടി പിരിഞ്ഞുകിട്ടിയേക്കുമെന്നു സെക്രട്ടറി അഭിപ്രായപ്പെട്ടു.

### ചോദ്യോത്തരങ്ങൾ

പുത്തൻപള്ളിപള്ളിയിൽ ഇപ്പോൾ ഉണ്ടായിട്ടുള്ള തർക്കങ്ങൾ സംബന്ധിച്ചു കേട്ടു മദ്ധ്യസ്ഥതീരുമാനം എടുക്കുന്നതിനു നിയമിക്കപ്പെട്ട തിരുമേനിമാർ ഏതത്കാര്യം സംബന്ധിച്ചു ചെയ്ത ശ്രമങ്ങളെപററി സർവ്വശ്രീ പി. എം. പീലിപ്പോസ്, പി. കെ. സഖറിയാ എന്നിവർ ചോദിച്ച ചോദ്യങ്ങൾക്ക്, ആ പള്ളിയിൽ അവകാശമുള്ള പട്ടക്കാരെ നിയമിക്കേണ്ട ആവശ്യമിപ്പോൾ ഇല്ലെന്നു് ഒരു ഭാഗക്കാരും, മററു പട്ടക്കാരെക്കൂടെ നിയമിക്കണമെന്നു മറു ഭാഗക്കാരും വാദിക്കുന്നു എന്നും ഇതു പെട്ടെന്നു്, ഒത്തുതീർപ്പിൽ കൊണ്ടുവരാവുന്ന ഒരു സംഗതിയല്ലെന്നും, ഒത്തുതീർപ്പുണ്ടാക്കാമെന്നുള്ള പ്രതീക്ഷയാണുള്ളതെന്നും ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി മറുപടി നൽകി.

### ഫിനാൻസ്കമ്മററി റിപ്പോർട്ട്

1970–ലെ കാതോലിക്കാദിനപ്പിരിവു

---

തിക്കുംവേണ്ടി നീ നിലകൊള്ളുക. ദൈവതിരുനാമം നീ മൂലം മഹത്വപ്പെടുവാൻ ഇടയാകും.

### പ്രാർത്ഥന

സർവ്വശക്തനും സ്നേഹമൂർത്തിയുമായ ദൈവമെ, സത്യത്തിൻെറയും സ്നേഹത്തിൻെറയും ആത്മാവ് എന്നെ സർവ്വസത്യത്തിലേക്കു നയിക്കുകയും ചിന്തയിലും വചനത്തിലും പ്രവൃത്തിയിലുമുള്ള എല്ലാ നിർദ്ദയത്വത്തിൽനിന്നും എന്നെ സംരക്ഷിക്കുകയും ചെയ്യുവാൻ സംഗതിയാകണമെ. കർത്താവേ, എൻെറ വായ്ക്കു് ഒരു കാവൽക്കാരനെയും എൻെറ അധരങ്ങൾക്ക് ഒരു സൂക്ഷിപ്പുകാരനെയും നിയമിക്കണമെ. സത്യം സംസാരിക്കുവാൻ എന്നെ ശക്തനാക്കണമെ. എല്ലാവിധ ആത്മപ്രശംസയേയും കോപവാക്കുകളെയും എന്നിൽനിന്നു് അകററിക്കളയണമെ. ആയതു് എൻെറ അധരങ്ങൾ എന്നേക്കും നിൻെറ സ്തുതിപാടുവാനായിട്ടുതന്നെ. ആമ്മീൻ.

---

ടുത്തൽ വിജയകരമായി നടത്തുന്നതു സംബന്ധിച്ചു തയ്യാറാക്കപ്പെട്ട റിപ്പോർട്ട് ഫിനാൻസ്കമ്മററി കൺവീനർ ശ്രീ കുര്യൻ ഏബ്രഹാം അവതരിപ്പിച്ചതു ചർച്ചകൾക്കുശേഷം യോഗം പാസ്സാക്കി.

മാനേജിംഗ്കമ്മററിയെ ബോദ്ധ്യപ്പെടുത്തേണ്ട A ഷെഡ്യൂളുകളിൽപെട്ടവയും, മാനേജിംഗ്കമ്മററിയെ അറിയിക്കേണ്ട B, C എന്നീ ഷെഡ്യൂളുകളിൽപെട്ടവയും ഉൾപ്പെടെയുള്ള സമുദായവരവുചെലവുകളുടെ 1968–69–ലെ തിരട്ടും സപ്ളിമെൻററി ബജററും ഓഡിററു റിപ്പോർട്ടും വാർഷികറിപ്പോർട്ടും ശ്രീ പി. സി. ഏബ്രഹാം സമർപ്പിച്ചു.

സാമ്പത്തികസഹായം അർഹിക്കുന്ന സ്ഥാപനങ്ങൾക്കും സ്കോളർഷിപ്പിനും കൊടുത്തിട്ടുള്ള തുകകളുടെ വിനിയോഗത്തിൻെറ വിശദവിവരങ്ങൾ ശ്രീ കെ. കെ. ചെറിയാൻ ചോദിച്ചു.

ആ തുകകൾ മെത്രാസനങ്ങൾവഴിയാണ് ചെലവാക്കുന്നതെന്നും വിശദവിവരങ്ങൾ മെത്രാസനങ്ങൾ അറിയിച്ചിട്ടില്ലെന്നും സെക്രട്ടറി മറുപടി നൽകി.

കാതോലിക്കാദിനപ്പിരിവിൽനിന്നു മെത്രാസനങ്ങൾക്കു കൊടുക്കുന്ന വിഹിതങ്ങളുടെ വിനിയോഗം എങ്ങനെയാണെന്ന് ശ്രീ ചെറിയാൻ തുടർന്നു ചോദിച്ചു.

മെത്രാസനവിഹിതത്തിൽ പകുതി ഇടവകമെത്രാപ്പോലീത്താമ്മാർക്കും, പകുതി മെത്രാസന ആപ്പീസിനും ഉള്ളതാണെന്നും ഈ വിഹിതത്തിൻെറ വിനിയോഗം സംബന്ധിച്ച കണക്കുകൾ മെത്രാസനയോഗങ്ങളിൽ കൊണ്ടുവരുന്നുണ്ടെന്നും ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി മറുപടി നൽകി.

മെത്രാസനങ്ങളിലെ വരവുചെലവുകണക്കുകളുടെ കോപ്പികൾ സഭാകേന്ദ്രത്തിൽ അയച്ചുകൊടുക്കണമെന്ന് ശ്രീ കെ.കെ. ചെറിയാൻ അഭിപ്രായപ്പെട്ടു.

മെത്രാസനങ്ങളിലെ വരവുചെലവുകണക്കുകൾ മെത്രാസനയോഗങ്ങൾ പാസ്സാക്കുന്നുണ്ടെന്നും, അങ്ങനെ പാസ്സാക്കിയശേഷം അവ വീണ്ടും മാനേജിംഗ്കമ്മററിയിൽ കൊണ്ടുവരേണ്ട ആവശ്യമില്ലെന്നും, മാനേജിംഗ്കമ്മററിക്ക് മെത്രാസനവുമായി അങ്ങനെയൊരു ബന്ധമില്ലെന്നും, കാതോലിക്കാദിനപ്പിരിവിൽനിന്ന് മെത്രാസനങ്ങൾക്കു കൊടുക്കുന്നതു് അവർക്കുള്ള വിഹിതമാണെന്നും അല്ലാതെ ഗ്രാൻറല്ലെന്നും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താതിരുമേനി അഭിപ്രായപ്പെട്ടു. ചർച്ചകൾക്കുശേഷം 'മെത്രാസനഇടവകയോഗങ്ങൾ അംഗീകരിക്കുന്ന വരവുചെലവുകണക്കുകൾ എല്ലാ മെത്രാസനങ്ങളും മലങ്കരമെത്രാപ്പോലീത്താതിരുമേനിക്ക് അയച്ചുകൊടുക്കേണ്ടതാകുന്നു' എന്നു യോഗം നിശ്ചയിച്ചു.

## ഇരവിപേരൂർ ആശുപത്രി

ഈ ആശുപത്രി തൽക്കാലത്തേക്ക് അടച്ചിടേണ്ടിവന്നിരിക്കയാണെന്ന് ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും, ഇതിൻെറ ഭാവി നടത്തിപ്പിനെപ്പററി വർക്കിംഗ് കമ്മററി ആലോചിക്കുകയും അതിന് ഒരു പദ്ധതി തയ്യാറാക്കാൻ ഒരു കമ്മററിയെ നിയമിക്കുകയും ചെയ്തിട്ടുണ്ടെന്ന് മാർ അത്താനാസ്യോസ് തിരുമേനിയും പ്രസ്താവിച്ചു.

## അഴത പ്ളാൻേറഷൻ

അഴതയിൽ ആരംഭിച്ചിട്ടുള്ള പ്ലാൻേറഷൻ നഷ്ടപ്പെട്ടുപോകാതെ ഇരിക്കുന്നതിനു വേണ്ട പണം യഥാസമയം കൊടുക്കണമെന്നു നിശ്ചയിച്ചു.

മാനേജിംഗ്കമ്മററിയെ ബോദ്ധ്യപ്പെടുത്തേണ്ട A ഷെഡ്യൂളിൽപെട്ട വരവുചെലവുകണക്കുകളും സപ്ലിമെൻററി ബജററും വാർഷികറിപ്പോർട്ടും യോഗം പാസ്സാക്കി.

## ഓഡിററർ

സമുദായവരവുചെലവുകളുടെ 1969–70–ലെ കണക്കുകൾ പരിശോധിക്കുന്നതിന് ചാർട്ടേർഡ് അക്കൌണ്ടൻറ് ശ്രീ ഉണ്ണുണ്ണി പോളിനെ ഓഡിറററായി നിയമിക്കണമെന്നു നിശ്ചയിച്ചു.

## മെത്രാപ്പോലീത്തന്മാർക്ക് അസിസ്റ്റൻറുമാർ

ഇതുസംബന്ധിച്ച് പ. എപ്പിസ്കോപ്പൽ സിനഡിൻെറ സെക്രട്ടറി അയച്ചിട്ടുള്ള കത്തിൻെറ പ്രസക്തഭാഗം അസ്സോസ്യേഷൻ സെക്രട്ടറി വായിച്ചു:—

'20–9–1968–ൽ കൂടിയ മാനേജിംഗ്കമ്മററിയോഗത്തിലെ 10–ാം നിശ്ചയത്തിൽ 75 വയസ്സിനു മേലുള്ള മേല്പട്ടക്കാർക്ക് 'അസിസ്റ്റൻറും പിൻഗാമിയും' ആയി ഒരു മേല്പട്ടക്കാരൻ ഉണ്ടായിരിക്കേണ്ടതാകുന്നു' എന്ന നിശ്ചയത്തിലെ 'പിൻഗാമി' എന്ന പദം നീക്കം ചെയ്യേണ്ടതാണെന്നുള്ള അഭിപ്രായമാണ് 26–2–1969–ൽ കൂടിയ പ. സുന്നഹദോസ്യോഗം രേഖപ്പെടുത്തിയിരിക്കുന്നതു് എന്ന് അറി

യിക്കുന്നു'. ഈ അഭിപ്രായത്തെ യോഗം അനുകൂലിച്ചു.

മേൽ വിവരിച്ചിട്ടുള്ളപ്രകാരം എഴുപത്തഞ്ചു വയസ്സിൽ കൂടുതലുള്ള മേല്പട്ടക്കാർക്ക് അസിസ്റ്റൻറന്മാരെ നിയമിക്കുമ്പോൾ അവരുടെ അധികാരങ്ങൾ വ്യവസ്ഥപ്പെടുത്തണമെന്നും അവരുടെ ചെലവുകൾ വഹിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ നിശ്ചയിക്കണമെന്നും യോഗത്തിൽ പൊതുവെ അഭിപ്രായമുണ്ടായി.

**മലങ്കര അസ്സോസ്യേഷൻയോഗം**

മലങ്കര അസ്സോസ്യേഷൻയോഗം 1970 സെപ്റ്റംബർ 21–ാം തീയതി കൂടണമെന്നും യോഗത്തിൻെറ അജണ്ടായിൽ താഴെ ചേർത്തിട്ടുള്ള വിഷയങ്ങൾ ആ മുറയ്ക്ക് ഉൾപ്പെടുത്തണമെന്നും യോഗം നിശ്ചയിച്ചു.

1. കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക.

2. അസ്സോസ്യേഷൻ മാനേജിംഗ്കമ്മറ്റി അംഗങ്ങളെ പുതുതായി തെരഞ്ഞെടുക്കുക.

3. മേല്പട്ടസ്ഥാനത്തേക്കു് ആളുകളെ തെരഞ്ഞെടുക്കുക.

അസ്സോസ്യേഷൻകൂടുന്ന സ്ഥലം പിന്നാലെ നിശ്ചയിച്ചാൽമതിയെന്നു യോഗം തീരുമാനിച്ചു.

**മലങ്കരസഭ ദൈവാരികം**

1969 ഒക്ടോബർ 20–ാം തീയതി കൂടിയ മാനേജിംഗ്കമ്മററിയോഗം മലങ്കരസഭ ദൈവാരികം സംബന്ധിച്ചു് പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ മുമ്പാകെ സമർപ്പിച്ച അപേക്ഷയെപ്പററി ചിന്തിച്ചു് പ. സുന്നഹദോസ് ചെയ്തതീരുമാനം അസ്സോസ്യേഷൻസെക്രട്ടറി വായിച്ചു. അതുതാഴെചേർത്തിരിക്കുന്നു.

'മലങ്കരസഭ ദൈവാരികത്തിനു് ഒരു മാനേജിംഗ്ബോർഡ് ഉണ്ടായിരിക്കേണ്ടതാകുന്നു. ഈ മാനേജിംഗ്ബോർഡിനെ അസ്സോസ്യേഷൻ മാനേജിംഗ്കമ്മററിയുടെ ശുപാർശപ്രകാരം പ. കാതോലിക്കാബാവാ നിയമിക്കേണ്ടതാകുന്നു. എന്നാൽ പ്രസ്തുത മാനേജിംഗ്ബോർഡിൻെറയും എഡിറേറാറിയൽ ബോർഡിൻെറയും പ്രസിഡണ്ടു് പ. സുന്നഹദോസ് നിശ്ചയിക്കുന്ന ഒരു മെത്രാപ്പോലീത്താ ആയിരിക്കണം'.

പ. സുന്നഹദോസിൻെറ മേൽനിശ്ചയമനുസരിച്ചു് എഡിറേറാറിയൽ ബോർഡിൻെറയും മാനേജിംഗ്ബോർഡിൻെറയും പ്രസിഡണ്ടായി പ. സുന്നഹദോസ് നിശ്ചയിച്ചിരുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി തൽസ്ഥാനത്തുനിന്നു് ഒഴിയാൻ ആഗ്രഹിക്കുന്നതായും ആ ഒഴിവിൽ മാർ ഈവാനിയോസ്മെത്രാപ്പോലീത്താ തിരുമേനിയെ പ. സുന്നഹദോസ് നിയമിക്കുന്നതിൽ തടസ്സമുണ്ടാവാൻ വഴിയില്ലെന്നും യോഗത്തിൽ പ്രസ്താവിക്കുകയും അതുകൊണ്ടു് മുൻ മാനേജിംഗ്കമ്മററിയോഗത്തിൽ വർക്കിംഗ്കമ്മററി സമർപ്പിച്ച ശുപാർശ അനുസരിച്ചു് മലങ്കരസഭ ദൈവാരികം മാനേജിംഗ്ബോർഡിൻെറ പ്രസിഡണ്ടായി മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയെയും മാനേജരായി ഡീക്കൻ ററി. ജി.സഖറിയായെയും, മാനേജിംഗ്ബോർഡിൽ സ്ഥാനന്യായേന അംഗങ്ങളായി വരുന്ന ദൈവാരികം മാനേജർ, ചീഫ് എഡിററർ, അസ്സോസ്യേഷൻ സെക്രട്ടറി എന്നിവരെയും ഇവർക്കു പുറമെ ഒരു അംഗമായി അത്മായട്രസ്റ്റി ശ്രീ. കുര്യൻ ഏബ്രഹാമിനെയും നിയമിക്കണമെന്നും അഭിപ്രായപ്പെടുകയും ചെയ്തു.

മേൽപറഞ്ഞവരെ മലങ്കരസഭ ദൈവാരികം മാനേജിംഗ്ബോർഡായി നിയമിക്കണമെന്നു യോഗം നിശ്ചയിച്ചു.

ടി. ശ്രീ. കുററിക്കണ്ടത്തിൽ അലക്സാണ്ടർ കത്തനാർ, സഭ സുവിശേഷ വേലയിൽ ഉണർന്നു പ്രവർത്തിക്കേണ്ടതിൻെറ ആവശ്യം വിവരിക്കുകയും സുവിശേഷവേലയ്ക്കായി ഒരു ഫണ്ടു സ്ഥാപിക്കണമെന്നു് അഭിപ്രായപ്പെടുകയും ചെയ്തു. ആ ഫണ്ടിലേക്കു് അമ്പതിനായിരം രൂപാ സംഭാവനചെയ്യുന്നതായി അദ്ദേഹം യോഗത്തെ അറിയിച്ചു. മററുള്ളവരും ഈ ഫണ്ടിലേക്കു് ഉദാരമായി സംഭാവനചെയ്യണമെന്നു് അദ്ദേഹം അനുസ്മരിപ്പിച്ചു. ഫണ്ടു സ്ഥിരമായി നിക്ഷേപിക്കണമെന്നും ആണ്ടുതോറും അതിൽനിന്നു ലഭിക്കുന്ന പലിശ മാത്രമേ ചെലവുചെയ്യാവൂഎന്നും അദ്ദേഹം പറഞ്ഞു.

ടി. ശ്രീ. ഫാദർ കെ. സി. അലക്സാണ്ടർ ഉൽകൃഷ്ടമായ ഒരു വേലയ്ക്കായി ഇത്ര ഉദാരമായ ഒരു സംഭാവന ചെയ്തതിൽ അദ്ധ്യക്ഷൻ തിരുമനസ്സുകൊണ്ടു് അദ്ദേഹത്തെ അനുമോദിച്ചു. ശ്രീ. കെ. കെ. ചെറിയാൻ യോഗത്തിനുവേണ്ടി കൃതജ്ഞത പറഞ്ഞു.

മാനേജിംഗ് കമ്മററിയുടെ അടുത്ത യോഗം 1970 മെയ് 18–ാം തീയതി തിങ്കളാഴ്ച കൂടണമെന്നു നിശ്ചയിച്ചു.

---

# തിരുസന്നിധിയിൽനിന്നു് ചില പാഠങ്ങൾ

(തുടർച്ച)

## 'പിതാവേ, എന്റെ ആത്മാവിനെ നിന്റെ കയ്യിൽ ഞാൻ വയ്ക്കുന്നു' യോഹ. 23: 46.

(ഫാദർ റ്റി. വി. ജോർജ്ജ്, നെടുമാവു്)

ഇതേപ്പറ്റി പ. ബാവാതിരുമേനി കല്പിച്ച സംഗതികൾ അതേപടി എഴുതി ഫലിപ്പിക്കാൻ ഈ ലേഖകന്റെ തൂലികക്കു ശക്തി പോരാ. തിരുമേനി ഈ വേദഭാഗം വിശദീകരിച്ചപ്പോൾ നിർന്നിമേഷനായി നിന്നു കേൾപ്പാനേ എനിക്കു കഴിഞ്ഞുള്ളു. (ലേഖകൻ)



ദൈവപുത്രൻ മനുഷ്യപുത്രനായി ജനിച്ചതും, മാതാവിനും വളത്തുപിതാവിനും കീഴ്പെട്ടു ജീവിച്ചതും മാമോദീസ്സാമുങ്ങിയതും നോമ്പുനോറ്റതും നന്മചെയ്തു സഞ്ചരിച്ചതും പീഡകൾ സഹിച്ചു ക്രൂശിന്മേൽ തൂക്കപ്പെട്ടതുമെല്ലാം നീതി നിവൃത്തിക്കയായിരുന്നു. സകല നീതിയും നിവൃത്തിക്കാനാണു താൻ വന്നതു്' (മത്താ. 3: 15). അതായതു് ആദാമിന്റെ പാപത്തിനു പരിഹാരം വരുത്തുവാൻ. 'ഏകമനുഷ്യന്റെ അനുസരണക്കേടിനാൽ അനേകർ പാപികളായിത്തീർന്നതുപോലെ ഏകന്റെ അനുസരണത്താൽ അനേകർ നീതിമാന്മാരായിത്തീരേണ്ടതിനുതന്നെ (റോമ. 5: 19). 'നീ അവന്റെ കുതികാലിനു കടിക്കും; അവൻ നിന്റെ തല ചതയ്ക്കും' (ഉല്പ. 3: 15). ഏദനിൽവച്ചു യഹോവാ സർപ്പത്തിനു കൊടുത്ത ശാപമാണിതു് (ഉല്പ. 3: 15). കർത്താവിന്റെ മനുഷ്യാവതാര വ്യാപാരങ്ങളെല്ലാം സാത്താനോടുള്ള പോരാട്ടമായിരുന്നു. സാത്താൻ സകല നന്മകളുടെയും ശത്രുവാണല്ലോ. ക്രൂശിന്മേലുള്ള ക്രിസ്തുവിന്റെ യാഗത്തിലാണു് സാത്താന്റെ തല തകർക്കപ്പെട്ടതു്. 'അവൻ അടിച്ച അടിയാൽ താൻ അവനെ അടിച്ചു'.

**ആ അടി എങ്ങനെയെന്നു തിരുമേനി വിശദീകരിച്ചു:—**

പിശാചു് അവന്റെ സ്വന്തം സ്വരൂപത്തിലല്ല സർപ്പത്തിന്റെ രൂപം സ്വീകരിച്ചാണു് ആദാമിനെ അടിപ്പെടുത്തിയതു്. കർത്താവു് ദൈവരൂപത്തിലല്ല, മനുഷ്യരൂപം സ്വീകരിച്ചാണു പിശാചിനെ അടിച്ചതു്.

കർത്താവിന്റെ അവതാരസമയംമുതൽക്കേ പിശാചു്, തന്നെ ഉറ്റുനോക്കിക്കൊണ്ടിരിക്കയായിരുന്നു. താൻ യഥാർത്ഥത്തിൽ ദൈവമോ മനുഷ്യനോ? തുലോം വിനീതമായ ജനനം. എങ്കിലും മാലാഖമാർ തനിക്കു സ്തുതി പാടി. ആട്ടിടയന്മാരും മ്ഗൂശന്മാരുംതന്നെ ആരാധിക്കുകയും തിരുമുൽക്കാഴ്ച സമർപ്പിക്കുകയും ചെയ്തു. എന്നാൽ രാജാവായ ഹേറോദേസിനെ ഭയന്നു്, ശിശുവിന്റെ പ്രാണരക്ഷാർത്ഥം രക്ഷകർത്താക്കൾ ഇജിപ്തിലേക്കു് തന്നെയുംകൊണ്ടു് ഓടിപ്പോകുന്നു. താൻ സാക്ഷാൽ ദൈവമെങ്കിൽ ഈ ഭയപ്പാടെന്തിനു്? മനുഷ്യനെങ്കിൽ മാലാഖമാരും മറ്റും ആരാധിച്ചതെന്തു്? പ്രായമായപ്പോൾ ഒരു സാധാരണനെപ്പോലെ യോഹന്നാന്റെ മുമ്പിൽ തലകുനിച്ചു മാമോദീസ്സാ മുങ്ങുന്നു. എന്നാൽ അതേസമയം സ്വർഗ്ഗം തുറക്കപ്പെടുകയും, പരിശുദ്ധാത്മാവു തന്റെമേൽ ആവസിക്കുകയും, സ്വർഗ്ഗസ്ഥപിതാവിൽനിന്നു സാക്ഷ്യം ലഭിക്കുകയും ചെയ്യുന്നു. ഇതാ താൻ കേവലം ഒരു മനുഷ്യനെപ്പോലെ നോമ്പു നോക്കുന്നു! നോമ്പിന്റെ അവസാനത്തിൽ തനിക്കു വിശക്കുന്നു. ആ ഘട്ടത്തിൽ സാത്താൻ കർത്താവുമായി ഏറ്റുമുട്ടുന്നു. 'നീ ദൈവപുത്രനെങ്കിൽ ഈ കല്ലുകൾ അപ്പമായിത്തീരുവാൻ കല്പിക്കുക'. ഇതും തുടർന്നുള്ളവയും വ

ല്ലാത്തപരീക്ഷകൾതന്നെ. ദൈവപുത്രനു കല്ലുകൾ അപ്പങ്ങളാക്കുക നിഷ്പ്രയാസമാണ്. ദേവാലയഗോപുരത്തിൽനിന്നു ചാടുന്നതും വിഷമമുള്ള കാര്യമല്ല. വേദവാക്യമാണീപരീക്ഷസ്സു് അവനു് ആയുധം. (സത്യവിശ്വാസികളെ വഴിതെററിക്കുന്നതിനു് വേദവാക്യങ്ങളുമായി അടുത്തുകൂടുന്നവർ ഇക്കാലത്തും കുറവല്ലല്ലോ) പിശാചിൻെറ നിർദ്ദേശം ദൈവപുത്രൻ സ്വീകരിച്ചു പ്രവർത്തിച്ചാൽ താൻ അവനെ അനുസരിച്ചു എന്നാണു വരിക. അതു് ആദാമിൻെറമേൽ അവനു ലഭിച്ച വിജയത്തെക്കാൾ എത്രയോ മടങ്ങു വലുതായിരിക്കും! മൂന്നാമത്തെ പരീക്ഷയിൽ സാത്താൻെറ ഗൂഢോദ്ദേശം നഗ്നമായിത്തന്നെ വെളിപ്പെടുന്നു. അവനെ വീണു നമസ്ക്കരിക്കണം പോലും! ചുട്ട പ്രഹരമാണതിനു് അവനു ലഭിച്ചതു്. അവൻ ചൂളിപ്പോയി. സാത്താൻെറ അഹങ്കാരം എത്ര വലുതു്! ദൈവപുത്രനെയും കൂടി അടിപ്പെടുത്തിയാൽ അതിൻെറ ഫലം സ്വർഗ്ഗംകൂടി സാത്താനു കീഴ്പ്പെടുകയായിരിക്കും!! കഴിയുമെങ്കിൽ തിരഞ്ഞെടുക്കപ്പെട്ടവരെയും അവൻ വഞ്ചിക്കും എന്നു കർത്താവു മുന്നറിയിപ്പു നൽകിയിട്ടുണ്ടല്ലോ. എത്ര വലിയ പരിശുദ്ധനെയും അവൻ നേരിടുകതന്നെചെയ്യും.

സാത്താൻ പരാജിതനായി പിൻവാങ്ങി. എങ്കിലും അവൻ അടങ്ങിയിരുന്നില്ല. യേശുവിൻെറ ഓരോ ചലനവും അവനെ സംശയാലുവാക്കുകയാണു്. അവൻ സൂക്ഷിച്ചുകൊണ്ടേയിരുന്നു. ഗലീലാക്കടലിൽപടവിൽ ഒരു മനുഷ്യനെപ്പോലെ ഉറങ്ങുന്നവൻ ഉണർന്നു് അമാനുഷികാധികാരത്താൽ കാററിനെയും കടലിനെയും അമർത്തുന്നു. രോഗികളെ വചനമാത്രയിൽ സൗഖ്യമാക്കുന്നവൻ ലാസറിൻെറ കല്ലറയ്ക്കൽനിന്നു നെടുവീർപ്പിടുന്നു. അടുത്ത നിമിഷത്തിൽ, കബറിൽ അഴുകിത്തുടങ്ങിയവനെ വിളിച്ചേഴുന്നേല്പിക്കുന്നു. വൈരുദ്ധ്യങ്ങൾതന്നെ. ഭൂതങ്ങൾ തൻെറ ദർശനമാത്രയിൽ ഭയവിഹ്വലരായി താൻ ദൈവപുത്രനെന്നു് ഏററുപറഞ്ഞുകൊണ്ടു് ഓടുന്നു. ഇവൻ 'സർപ്പത്തിൻെറ തലയെ ചതയ്ക്കുന്ന സ്ത്രീയുടെ സന്തതി'തന്നെ എന്നു സാത്താനു ബോദ്ധ്യമായി. ദൈവപുത്രനെ കീഴ്പ്പെടുത്തുക അസാദ്ധ്യം. എന്നാൽ താൻ മനുഷ്യനാണെന്നുള്ളതിനു തെളിവുകൾ ആ ജീവിതത്തിലുടനീളമുണ്ടു്. കർത്താവു തന്നെപ്പററി പറയുന്നതും മനുഷ്യപുത്രൻ എന്നാണല്ലോ. 'ഞാൻ നിൻെറ സന്തതിക്കും സ്ത്രീയുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും' എന്നാണല്ലോ ഏദനിലെ കല്പന. ഈ മനുഷ്യപുത്രൻ വാഗ്ദത്തപുരുഷനായ 'സ്ത്രീയുടെ സന്തതി'; ഇവൻെറ കുതികാലിനു കടിക്കതന്നെ.

## സാത്താൻെറ സമരസന്നാഹങ്ങൾ

മനുഷ്യപുത്രനെ നിഗ്രഹിക്കാൻ യഹൂദപ്രമാണികളെ അണിനിരത്തുക എന്ന കൃത്യത്തിനാണു സാത്താൻ ഒരുമ്പെട്ടതു്. ആദാമിൻെറ കടച്ചീട്ടിൻപ്രകാരം ആദാമിൻെറ സന്തതികൾ സാത്താനു് അവകാശപ്പെട്ടവരാണു്. ആദാം തൊട്ടു കടന്നുപോയിട്ടുള്ള എല്ലാ ആത്മാക്കളും പാതാളത്തിൽ ബന്ധിതരും. ആദ്യപിതാവിൻെറ പാപംമൂലം സ്വർഗ്ഗവാതിൽ മനുഷ്യനു് അടയ്ക്കപ്പെട്ടു. ഒരു ആത്മാവും സ്വർഗ്ഗത്തിൽ—ദൈവകരങ്ങളിൽ—ഏല്പിക്കപ്പെട്ടിട്ടില്ല. അതിനാൽ ഈ മനുഷ്യപുത്രൻെറ ആത്മാവിനെയും അവൻെറ പിതാക്കന്മാരോടുകൂടി ബന്ധിക്കാം. ഇതാണു സാത്താൻെറ ലക്ഷ്യം.

ലാസറിൻെറ ഉയിർപ്പോടുകൂടി യഹൂദപ്രമാണികളുടെ ഹൃദയം യേശുവിനോടുള്ള അസൂയകൊണ്ടും പകകൊണ്ടും അങ്ങേയററം കലുഷമാക്കുവാൻ സാത്താനു കഴിഞ്ഞു. ഉയിർപ്പിച്ച യേശുവിനെയും ഉയിർപ്പിക്കപ്പെട്ട ലാസറിനെയും നിഗ്രഹിക്കുവാൻ നിശ്ചയിച്ചുറപ്പിക്കത്തക്കവണ്ണം സാത്താൻ അവൻെറ സമരനിര സജ്ജമാക്കിക്കഴിഞ്ഞു. പ്രമാണികൾ അവൻെറ കളിപ്പാട്ടങ്ങളും. ആ മഹാസംഭവത്തെ തുടർന്നാണു് കർത്താവിൻെറ യേറുശലേമിലേക്കുള്ള രാജകീയ ജൈത്രയാത്ര. പിഞ്ചു ശിശുക്കൾകൂടെയും ദാവീദുപുത്രനു് ഊശാന പാടി. ദൈവാലയത്തിലെത്തിയ യേശു ഒരു അധികാരിയെപ്പോലെ അവിടെ പെരുമാറുകയും ദേവാലയവിശുദ്ധിക്കു വിഹിതമല്ലാത്ത സകലത്തെയും അവിടെനിന്നും വിപാടനം ചെയ്യുകയും ചെയ്തു. ഇതോടുകൂടി യഹൂദനേതൃനിര യേശുവിനെ ഒരു നിമിഷംപോലും വച്ചുകൊണ്ടിരിക്കാൻ പാടില്ല എന്ന തീരുമാനത്തിലെത്തി. ദുഷ്ടന്മാരായ മനുഷ്യരും ദുരാത്മസേനകളും! യേശുവിൻെറ ശിഷ്യന്മാരിൽ ഒരുവനെത്തന്നെ സ്വന്തം ചേരിയിലേക്കു കൊണ്ടുവരാൻ സാത്താനു കഴിഞ്ഞു. പെസഹാഭക്ഷണസന്ദർഭത്തിൽപോലും ആ മനുഷ്യാധമൻ പിന്തിരിഞ്ഞില്ല.

## ഗത്സീമോനിൽ

കർത്താവു് അത്യധികം കാംക്ഷിച്ച പെസഹാഭക്ഷണം കഴിഞ്ഞു. നിർണ്ണായകനിമി

ഷങ്ങൾ അടക്കുകയാണ്. യേശു തന്നോടുകൂടി ഇരിപ്പാൻ തെരഞ്ഞെടുത്ത ശിഷ്യന്മാരിൽ മൂന്നു പേരെ പ്രത്യേകം വേർതിരിച്ചു ഗത്സീമോനിലേക്കു കൂട്ടിക്കൊണ്ടുപോകുന്നു. അവർ തന്നോടുകൂടി ഉണർന്നിരുന്നു പ്രാർത്ഥിക്കണമെന്നു താൻ ആഗ്രഹിച്ചു. 'എന്റെ ഉള്ളം മരണവേദനപോലെ അതിദുഃഖിതമായിരിക്കുന്നു; എന്നോടുകൂടെ ഉണർന്നിരിപ്പിൻ'. എന്നു നിയോഗം നൽകിയിട്ട് അല്പം മുന്നോട്ടുചെന്നു കവിണ്ണുവീണു പ്രാർത്ഥിച്ചു. 'പിതാവേ, കഴിയുമെങ്കിൽ ഈ കാസ്സാ എങ്കൽനിന്നു മാററിത്തരേണമേ'. ഭ്രമവും വ്യാകുലവും. 'പുത്രാ! ഈ കാസ്സാ നീ കുടിക്കണം, മട്ടോളം ഊററിക്കുടിച്ചേ മതിയാവൂ'. ഇതാണു പിതാവിന്റെ മറുപടി എന്നു പുത്രന്റെ അടുത്ത സമർപ്പണവാക്യത്തിൽനിന്നു് നമുക്കു ഗ്രഹിക്കാം. 'പിതാവേ, എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം നടക്കട്ടെ'. 'തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു'തിന്റെ (യോഹ. 3: 16) ഫലമാണിതു്. മരണത്തിനു വിധേയനായ മനുഷ്യനെ ജീവിപ്പിക്കുന്നതിനു ജീവന്റെ ഔഷധം കൊടുക്കണം. പിതാവു പുത്രനെ ലോകത്തിലേക്കു് അയച്ചതു് നിത്യജീവന്റെ ഭക്ഷണമായിട്ടാണു്. 'എന്നെ ഭക്ഷിക്കുന്നവൻ എൻമൂലം ജീവിക്കും' (യോഹ. 6: 57). 'എന്റെ ശരീരം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവുമാകുന്നു' (6: 55). 'മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും രക്തം കുടിക്കുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്കു് ഉള്ളിൽ ജീവനില്ല.....എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ടു്'' (6: 53–54) എന്നിപ്രകാരം കർത്താവു മുൻകൂട്ടി കല്പിച്ചിട്ടുണ്ടു്. നമുക്കു ജീവനുണ്ടാകുവാനും സമൃദ്ധിയായ ജീവൻ ഉണ്ടാകുവാനുമായിട്ടത്രേ താൻ വന്നതു് (യോഹ. 10: 10). ഈ സമൃദ്ധിയായ ജീവൻ മനുഷ്യനു നൽകി അവനെ രക്ഷിക്കണമെങ്കിൽ താൻ ബലിയായിത്തീരണം. അതിന്നു് ഈ കാസ്സാ കുടിച്ചേ മതിയാവൂ. ഗത്സീമോനിൽ പുത്രൻ അനുഭവിക്കുന്ന അതിവേദന, മനുഷ്യവർഗ്ഗത്തോടുള്ള സ്വർഗ്ഗസ്ഥപിതാവിന്റെ അവർണ്ണനീയമായ സ്നേഹത്തിന്റെ ദൃശ്യമാണു്. 'ഞാൻ എന്റെ ഇഷ്ടം ചെയ്‌വാനല്ല, എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്‌വാനായിട്ടത്രേ സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്നതു്'' (യോഹ. 6: 38) ആ ഇഷ്ടമാണു നിവൃത്തിക്കപ്പെടുന്നതു്. പക്ഷേ അതു ഭയങ്കരംതന്നെ. ഗത്സീമോൻ എന്ന പദത്തിന്റെ അർത്ഥം എണ്ണച്ചക്കു് എന്നാണു്. ക്രിസ്തുവാകുന്ന മുന്തിരിക്കുല ഗത്സീമോനിൽ ഞെക്കിപ്പിഴിയപ്പെടുകയാണു്. ലോകത്തിന്റെ മുഴുവൻ പാപഭാരവും യേശു തന്റെമേൽ ഏററെടുത്തിരിക്കുന്നു. 'സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു, നമ്മുടെ വേദനകളെ അവൻ ചുമന്നു' (ഏശാ, 53: 4). പാപത്തിന്റെ ശമ്പളം മരണം. ഇതു മാററമില്ലാത്ത ദൈവനീതിയാണു്. രക്തത്തുള്ളികളാണു രോമക്കൂപങ്ങളിലൂടെ വിയർക്കുന്നതു്. വലിയ വിഷമേറിയ സർപ്പം കടിച്ചാൽ രക്തം വിയർക്കും. അതേ, സ്ത്രീയുടെ സന്തതിയുടെ കുതികാലിനു സർപ്പം കടിച്ചിരിക്കുന്നു. ഈ മഹാവേദനയെപററി നമ്മുടെ കർത്താവിനു മുൻകൂട്ടിത്തന്നെ അറിയാമായിരുന്നതിനാലാണു് പ്രാർത്ഥനമൂലമെങ്കിലും തന്നോടു് സഹകരിക്കാൻ ആ മൂന്നുപേരെക്കൂട്ടിക്കൊണ്ടുപോയതു്. മനുഷ്യപുത്രനു പാപത്തിന്റെ ഭാരം, അവർക്കോ നിദ്രാഭാരം. 'ഞാൻ ഏകനായി മുന്തിരിച്ചക്കു ചവുട്ടി (ഏശാ. 63: 3) എന്ന പ്രവചനം അന്വർത്ഥമാവുകയാണു്. പ്രാർത്ഥന കഴിഞ്ഞു് എഴുന്നേററപ്പോഴേക്കും ശത്രുവ്യൂഹം മാരകായുധങ്ങളുമായി സമീപിച്ചുകഴിഞ്ഞു. ഏററം മുമ്പിൽ ആ ശിഷ്യാധമനും. അവനെത്തി ചുംബനംചെയ്തുകഴിഞ്ഞു ചുംബനം എക്കാലത്തും സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ലക്ഷണമാണു്. പക്ഷേ ഇവിടെയോ, വഞ്ചനയുടെയും ദ്രോഹത്തിന്റെയും. 'യൂദാ‌യെ, ഒരു ചുംബനംകൊണ്ടോ നീ മനുഷ്യപുത്രനെ കാണിച്ചുകൊടുക്കുന്നതു്''? കർത്താവിനു്, അപ്പോൾപോലും ആ വഞ്ചകന്റെ നേരെ വിദ്വേഷത്തിന്റെ കണികപോലുമില്ല, പ്രത്യുത പശ്ചാത്താപത്തിലേക്കും രക്ഷയിലേക്കുമുള്ള വിളിയായിരുന്നു അതു്. എന്നാൽ പാപത്തിന്റെ തിമരം ബാധിച്ച നാശയോഗ്യന്റെ കണ്ണുകൾ ആ അന്ത്യവിളിയിലും തുറക്കപ്പെട്ടില്ല. ഒരു പാപിയും നശിച്ചുപോകാൻ കർത്താവു് ആഗ്രഹിക്കുന്നില്ല. അനുതപിക്കുന്ന ഏതു പാപിയെയും കൈക്കൊള്ളുവാൻ വിതിർക്കപ്പെട്ടിരിക്കുന്ന കരങ്ങളാണവിടത്തേതു്. യൂദായെപ്പോലെ ഇന്നും അനുഗ്രഹദാതാവിന്റെ വിളിയെ നിരസിച്ചു നാശപാത്രരായിത്തീരുന്നവർ വിരളമല്ല.

സാത്താൻ അവന്റെ സമരം വിപുലവും വിശാലവുമാക്കുകയാണു്.

## രാത്രിയുടെ നിമിഷങ്ങൾ

രാത്രിയുടെ നിമിഷങ്ങൾ ഇഴഞ്ഞുനീങ്ങുകയാണ്. പ്രധാനാചാര്യൻെറ മുമ്പാകെ കെട്ടപ്പെട്ടവനായി നിൽക്കുന്ന ആത്മനാഥനെ തള്ളിപ്പറവാൻതക്കവിധം ശിഷ്യപ്രമുഖനെയും സാത്താൻ സ്വാധീനിച്ചു. ആരെല്ലാം ഉപേക്ഷിച്ചാലും ഞാൻ ഒരുനാളും നിന്നെ ഉപേക്ഷിക്കുകയോ തള്ളിപ്പറകയോ ചെയ്കയില്ലെന്ന വീരവാദം പറഞ്ഞ പത്രോസ് ഒന്നല്ല മൂന്നുവട്ടം തള്ളിപ്പറഞ്ഞു. എന്നാൽ ആത്മനാഥൻെറ ദയനീയമായ ഒരു നോട്ടം—അതിൽ സ്നേഹവും കാരുണ്യവും മുററിനിന്നിരുന്നു—അവൻെറ അന്തരാത്മാവിലേക്കു ചൂഴ്ന്നിറങ്ങി. പത്രോസ് പശ്ചാത്തപവിവശനായി ഹൃദയം പൊട്ടിക്കരഞ്ഞു. യൂദായെപ്പോലെ രക്ഷകൻെറ വിളിക്കു നേരേ പുറംതിരിയുകയല്ല പത്രോസ് ചെയ്തതു്. പശ്ചാത്താപം പത്രോസിനു വിമോചനം നേടിക്കൊടുത്തു.

ആ രാത്രിയിൽ പ്രധാനാചാര്യന്മാരായ ഹന്നാൻെറയും കയ്യാപ്പായുടെയും സന്നിദ്രിംസംഘത്തിൻെറയും മുമ്പാകെ യേശു വിസ്തരിക്കപ്പെട്ടു. തുപ്പലും ആട്ടും പ്രഹരവും വേണ്ടുവോളമേററു. എന്നാൽ ക്രൂശേററുന്നതിൽ കുറഞ്ഞ ഒരു ശിക്ഷകൊണ്ടും ശത്രുക്കൾക്കു തൃപ്തിയാവുകയില്ല. വധവിധിക്കുള്ള അധികാരം റോമൻ ഗവർണക്കേയുള്ളു.

## പീലാത്തോസിൻെറ മുമ്പിൽ

പ്രഭാതം പൊട്ടിവിടർന്നു. യേശുവിനെ പീലാത്തോസിൻെറ കോടതിയിൽ ഹാജരാക്കി. കൈസൎക്കു വിരോധമായി സ്വയം രാജാവാക്കി എന്നതാണ് ആരോപിതമായ കുററം. രാജദ്രോഹംവധാർഹമാണ്. തങ്ങൾ നിർദ്ദോഷികളെന്നു തെളിയിക്കാനും പ്രതിയോഗികളെ ഭത്സിക്കാനും കുററപ്പുള്ളികൾ ആവോളം യത്നിക്കുക പതിവാണ്. ഇവിടെയാകട്ടെ കുററാരോപിതൻെറ അക്ഷോഭ്യതയും മൗനവും ന്യായാധിപനെ അത്ഭുതസ്തബ്ധനാക്കുന്നു. 'അറപ്പാൻ കൊണ്ടുപോകുന്നവൻെറ മുമ്പിൽ കുഞ്ഞാടിനെപ്പോലെയും രോമം കത്രിക്കുന്നവൻെറ മുമ്പിൽ പെണ്ണാടിനെപ്പോലെയും അവൻ വായെ തുറക്കാതിരുന്നു (ഏശാ. 53: 7). ദേഷ്യമോ ക്രോധമോ ലേശവും ആ മുഖത്തോ ഭാവത്തിലോ ഇല്ല. പ്രതിയെ ശിക്ഷിക്കുവാനും വെറുതേ വിടുവാനും അധികാരമുള്ള ന്യായാധിപതിയാണു താൻ എന്നു് അനുസ്മരിപ്പിച്ചുകൊണ്ടു പീലാത്തോസ് ചോദിച്ച ചോദ്യങ്ങൾക്കു വളരെ മിതമായ ഭാഷയിൽ മാത്രമായിരുന്നു മറുപടി. 'എൻെറ രാജ്യം ഐഹികമല്ല, സത്യത്തിനു സാക്ഷിനില്പാൻ ഞാൻ വന്നു' ക്രിസ്തുവിൽ വധാർഹമായ ഒന്നും കാണുന്നില്ലെന്നു പീലാത്തോസ് പരസ്യമായി പ്രസ്താവിച്ചു. പക്ഷെ, പകയും വിദ്വേഷവും രൂപം ധരിച്ച യഹൂദപ്പരിഷ ബുഭുക്ഷയുള്ള ചെന്നായ്ക്കളെപ്പോലെ അട്ടഹസിച്ചുകൊണ്ടേയിരുന്നു. മനസ്സാക്ഷിയുടെ പ്രേരണ ന്യായാധിപനെ അലട്ടി. ക്രിസ്തുവിനെ ഹേറോദേസിൻെറ കോടതിയിൽ വിചാരണചെയ്തു സ്വന്തം തടിതപ്പാമെന്നു് പീലാത്തോസ് വിചാരിച്ചു. ദുഷ്ടനായ ഹേറോദേസിൻെറ മുമ്പിൽ ഒരു വാക്കുപോലും കർത്താവുരിയാടിയില്ല. അയാൾ ആവുന്നത്ര അധിക്ഷേപിച്ചശേഷം വീണ്ടും പീലാത്തോസിൻെറ അടുക്കലേക്കുതന്നെ അയച്ചു. ന്യായാസനത്തിൽ ഇരിക്കുന്ന പീലാത്തോസിനു മാർഗ്ഗദർശനം നല്കാൻ പര്യാപ്തമായ ഒരു കത്തു് അയാളുടെ ഭാര്യ പ്രോക്കുള കൊടുത്തയച്ചു; അവൾക്കു സ്വപ്നം മൂലം വെളിവാക്കപ്പെട്ട ഒരു വസ്തുത. ആ നീതിമാൻെറ കാര്യത്തിൽ ഒന്നും ചെയ്യരുതെന്നായിരുന്നു കത്തിൻെറ സാരം. ആ സ്വപ്നം എന്താണെന്നു വി. വേദത്തിൽ പറഞ്ഞിട്ടില്ല. എങ്കിലും അന്ത്യന്യായവിധിയിൽ നീതിയുള്ള ന്യായാധിപതിയായ ക്രിസ്തുവിൻെറ മുമ്പാകെ തൻെറ ഭർത്താവു നിസ്സഹായനായ കുററവാളിയായി നിൽക്കുന്ന ഭീകരരംഗമാണവൾ ദർശിച്ചതു് എന്നു പറയപ്പെടുന്നു. പെരുനാളിൽ കുററവാളികൾക്കു മോചനം നൽകി വിട്ടയക്കുക പതിവുണ്ടു്. കൊള്ളക്കാരനും കൊലപാതകനുമായ ബറബാസിനെ വധിക്കയും ക്രിസ്തുവിനെ വിട്ടയക്കയും ചെയ്യാം എന്നാണു പീലാത്തോസ് കരുതിയതു്. അതയാൾ പറഞ്ഞ മാത്രയിൽ ബറബാസിനെ വിട്ടുതരിക; യേശുവിനെ ക്രൂശിക്ക എന്നതായിരുന്നു യഹൂദപ്പരിഷയുടെ ആക്രോശം. തിന്മയെ സ്വീകരിച്ചു നന്മയെ പരിത്യജിക്കുകയാണ്! ഇന്നത്തെ ലോകഗതിയിലും ഇതു ദുർല്ലഭമല്ലല്ലോ. 'യേശുവിനെ വിട്ടയച്ചാൽ നീ കൈസറിൻെറ സ്നേഹിതൻ അല്ല' എന്നുകൂടി അവർ പറഞ്ഞപ്പോഴേക്കും ന്യായാധിപൻ ഭയചകിതനായിത്തീർന്നു. നീതിബോധവും മനസാക്ഷിയുടെ പ്രേരണയും ഒരുവശത്തു്; ഭീരുത്വവും ജനപ്രീതിക്കുള്ള കാംക്ഷയും വേറൊരു വശത്തു്. നീതിബോധം പരാജയപ്പെട്ടു. പീലാത്തോസ് ക്രിസ്തുവിനെ ക്രൂശിക്കാൻ വിധിച്ചു. 'ഈ മനുഷ്യൻെറ രക്തത്തിൽ എനിക്കു പങ്കില്ല' എന്നുപ

റഞ്ഞു. വെള്ളമെടുത്തു കൈകഴുകി. കടുത്ത അധർമ്മത്തിനു സ്വന്തം മനസാക്ഷിയെ വിററിട്ടു കൈ കഴുകിയാൽ എന്തു വിശേഷം? ലോക ചരിത്രത്തിൽ ഏററം അപഹാസ്യനായ ന്യായാധിപതി എന്ന ദുഷ്പേരിനു പീലാത്തോസ് അർഹനായിത്തീർന്നു.

**വിധി നടത്തു്**

വിധി കേട്ട മാത്രയിൽ ജനക്കൂട്ടം വിജയാരവം മുഴക്കി. വിധിനടത്തുനടപടികൾ ക്ഷണത്തിൽ ആരംഭിച്ചുകഴിഞ്ഞു. കർത്താവിന്റെ തലയിൽ മുൾമുടി അടിച്ചു കയററി. കയ്യിൽ ഒരു കോൽ പിടിപ്പിച്ചു. ധൂമ്രവസ്ത്രം ധരിപ്പിച്ചു യഹൂദന്മാരുടെ രാജാവേ ജയ ജയ എന്ന് ആർത്തട്ടഹസിച്ചുകൊണ്ടുള്ള വന്ദനാഭാസവും; പോരാ, ശക്തിയായി പ്രഹരിക്കുകയും മുഖത്തു തുപ്പുകയും. ഭാരമേറിയ കരിശു മരവും വഹിച്ചുകൊണ്ടു് ഗോഗുൽത്തായിലേക്കുള്ള കർത്താവിന്റെ യാത്ര! യഹൂദപ്പരിഷയ്ക്കു് അതൊരു ഘോഷയാത്രയായിരുന്നു! തലേ രാത്രി മുതൽ ഭീകരമായ വേദനകളും യാതനയും അനുഭവിച്ച കർത്താവു് തുലോം ക്ഷീണിച്ചവശനായിരിക്കുന്നു. കരിശിന്റെ ഭാരം താങ്ങാനാവാതെ മാർഗ്ഗമദ്ധ്യേ പലയിടത്തും താൻ വീണു. അഗ്രത്തിൽ മുള്ളുകൾ വളച്ചുപിടിപ്പിച്ച ഇരുമ്പുണ്ടകളോടുകൂടിയ ചമ്മട്ടികൾകൊണ്ടു് ഇടതടവില്ലാതുള്ള അടികൾ. മുൾ മുടി ധരിച്ച ശിരസ്സിൽനിന്നും, അടികൊണ്ടു മുറിവേററ ശരീരത്തിൽനിന്നും രക്തം വാർന്നുകൊണ്ടിരുന്നു. 'അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേററും നമ്മുടെ അകൃത്യങ്ങൾ നിമിത്തം തകർന്നുമിരിക്കുന്നു' (ഏശാ. 53: 5) എന്നുള്ള പ്രവാചകന്റെ ദീർഘദർശനം നിവൃത്തിക്കപ്പെടുകയാണു്. രക്തമൊലിക്കുന്ന ആ മുഖവും ശരീരവും. 'അവനു രൂപഗുണമില്ല, കോമളത്വമില്ല, കണ്ടാൽ ആഗ്രഹിക്കത്തക്ക സൗന്ദര്യവുമില്ല; അവൻ മനുഷ്യരാൽ നിന്ദിക്കപ്പെട്ടും വ്യസനപാത്രമായും ....... ഇരുന്നു' (ഏശാ. 53: 2). തലമുറകൾക്കു മുമ്പു് ബലിവസ്തുവായി വിധിക്കപ്പെട്ട ഇസ്സഹാക്കു്, താൻ അതിന്മേൽ ബലിയർപ്പിക്കപ്പെടുവാനുള്ള വിറകുകെട്ടും വഹിച്ചു് മോറിയാമലയിലേക്കു പോയ യാത്ര ഗോഗുൽത്തായിലെ പരമയാഗത്തിനുള്ള രക്ഷകന്റെ യാത്രയുടെ മുൻകുറിയായിരുന്നു. ഇസ്സഹാക്കിന്റെ കൈകാലുകൾ ബന്ധിച്ചു വിറകിന്മീതെ കിടത്തിയപ്രകാരം കർത്താവിനെ നിന്ദ്യമായ കുരിശിന്മേൽ കിടത്തി; കാരിരുമ്പാണികളാൽ കരചരണങ്ങൾ കുരിശോടു ചേർത്തു നിഷ്കരുണം തറച്ചു. കൊമ്പു കാട്ടിൽ കുരുങ്ങിക്കിടന്ന ആട്ടിൻകുട്ടി ഇസ്സഹാക്കിനെ വിടുവിച്ചു. ഇസ്സഹാക്കിന്റെമേലുണ്ടായ വധവിധി ആ കുഞ്ഞാടു് ഏറെറടുത്തപ്രകാരം മരണവിധിക്കു് വിധേയരായ ആദാമിന്റെയും സന്തതികളുടെയും പാപവും വിധിയും ഏറെറടുത്തിരിക്കുന്ന ദൈവത്തിന്റെ കുഞ്ഞാടു് ഇതാ കരിശാകുന്ന ബലിപീഠത്തിൽ യാഗവസ്തുവായി കിടത്തപ്പെട്ടിരിക്കുന്നു. ആ കരിശു് ഗോഗുൽത്തായിൽ തലയോടിടത്തു് ഉയർത്തപ്പെട്ടു. ആദാമിന്റെ തലയോട്ടി നിക്ഷേപിച്ചയിടം. മഹാപുരോഹിതനായ മല്ക്കിസദേക്കു് അവിടെ അപ്പവും വീഞ്ഞുംവച്ചു പൂജിച്ചുവന്നു. അവിടെത്തന്നെ രക്ഷകന്റെ ക്രൂശു് നാട്ടപ്പെട്ടു. കർത്താവിന്റെ തിരുമുറിവുകളിൽനിന്നു് വാർന്നൊഴുകിയ രക്തം കരിശിന്റെ ചുവട്ടടിയെയും കടന്നു് ആദാമിന്റെ വരണ്ടതലയോട്ടിയെ നനച്ചു. ഏതാനും സമയങ്ങൾക്കുള്ളിൽ ആ ആത്മാവു് ശരീരത്തിൽനിന്നും പിരിയും.

ആദാമിന്റെ പുത്രന്റെ ആത്മാവിനെ തട്ടിയെടുക്കാനുള്ള അവസരം സമാഗതമാകയാണു്. നീതിയിൻസൂര്യനെ വിഴുങ്ങുവാൻ അന്ധകാരം വെമ്പൽ കൊള്ളുകയാണു്. അന്തിമസമരം നടക്കുവാൻ പോകയാണു്. പക്ഷെ, ആദാമിന്റെ സന്തതികളിൽ ഈ മനുഷ്യനെപ്പോലെ ഒരുവനെയും അന്നാൾവരെ സാത്താനും സൈന്യങ്ങളും കണ്ടിട്ടില്ല. എല്ലാ മനുഷ്യരും പരീക്ഷയ്ക്കടിമപ്പെട്ടവരും പാപത്തിനു വിധേയരുമായിരുന്നു. 'തിരിച്ചറിഞ്ഞു ദൈവത്തെ വിളിക്കുന്ന നീതിമാനുണ്ടോ എന്നു കാണ്മാൻ ദൈവം സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേക്കു നോക്കി....നന്മ ചെയ്യുന്നവനില്ല, ഒരുവൻപോലുമില്ല' (സങ്കീ. 14: 2–4) എന്നു സങ്കീർത്തനക്കാരൻ സാക്ഷിക്കുന്നു. എന്നാൽ ഇവനോ സർവ്വനീതിയും നിവൃത്തിച്ചു മന്നേറിയിരിക്കുന്നു. 'ഇവൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്നു് ഈ മനുഷ്യപുത്രനെപ്പററിയല്ലാതെ മററാരെപ്പററിയും ദൈവം സാക്ഷിച്ചിട്ടില്ല.

ഈ സമരത്തിൽ കർത്താവു് ഏകൻമാത്രം. തനിക്കു സഹായിപ്പാൻ ആരുമില്ല. കുറേസ്ത്രീകൾ വിലപിച്ചുകൊണ്ടുവന്നു. എന്നാൽ അതു സഹതാപാർദ്രമായിരുന്നു എന്നു ഖണ്ഡിതമായി പറഞ്ഞുകൂടാ. ക്രൂശിക്കപ്പെടുവാൻ വിധിക്കുന്നവരുടെ പിന്നാലേ സ്ത്രീകൾ വിലാപം ചൊല്ലിപ്പോകുന്ന ഒരു പതിവു് അക്കാ

ലത്തു യഹൂദന്മാരുടെ ഇടയിൽ ഉണ്ടായിരുന്നു. അപ്രകാരം കർത്താവിന്റെ പിന്നാലെയും വിലാപം പാടിയതു് ഒരു ആചാരമെന്ന നിലയിൽ കവിഞ്ഞ ദുഃഖമോ സഹതാപമോ കൊണ്ടായിരുന്നില്ല എന്നു് അഭിപ്രായപ്പെടുന്നവരുണ്ടു്. അതിനാലാണു 'യേറുശലേം പുത്രിമാരെ, നിങ്ങൾ എന്നെച്ചൊല്ലി കരയേണ്ടാ; നിങ്ങളെയും നിങ്ങളുടെ മക്കളെയുംചൊല്ലി കരവിൻ' എന്നു കർത്താവു കല്പിച്ചതു് എന്നു വേദപണ്ഡിതന്മാരിൽ ഗണ്യമായ ഒരു പങ്കു് അഭിപ്രായപ്പെടുന്നുണ്ടു്.

ഈ സന്ദർഭത്തിൽ കർത്താവിന്റെ മാതാവും താൻ സ്നേഹിച്ച ശിഷ്യനും ക്രൂശിൻ ചുവട്ടിലുണ്ടു്. അവർക്കു് എന്തു ചെയ്‌വാൻ കഴിയും. ആ മാതാവിന്റെ ഹൃദയസ്ഥിതി എന്തു്? നിർദ്ദോഷിയായ തന്റെ പുത്രൻ, സർവ്വർക്കും നന്മചെയ്തു സഞ്ചരിച്ചവൻ, മററാർക്കും ചെയ്‌വാൻ കഴിയാത്ത അത്ഭുതപ്രവൃത്തികൾമൂലം അനന്തകാരുണ്യം കാട്ടിയ, തന്റെ അരോഗദൃഢഗാത്രനായ പുത്രൻ ഇതാ ക്രൂശിന്മേൽ കിടക്കുന്നു. ആ മാതാവിന്റെ ഹൃദയത്തിൽക്കൂടി വാൾ കടക്കുകയാണു്.

സാത്താനും സൈന്യവും പിണിയാളികളായ ദുഷ്ടമനുഷ്യരും ഒരു വശത്തു്. യേശുമാത്രം മറുവശത്തു്.

### ജയാളിയായ മനുഷ്യപുത്രൻ

ദൈവപുത്രൻ നഗ്നനായി ക്രൂശേററപ്പെട്ടതു കാണ്മാൻ പ്രകൃതിക്കുപോലും ശക്തിയുണ്ടായില്ല. സൂര്യൻ മറഞ്ഞു. ദിക്കെങ്ങും അന്ധകാരമായി. ദൈവപുത്രൻ ക്രൂശിൽ തറയ്ക്കപ്പെടുന്നതു കണ്ട മാലാഖമാർ പ്രതികാരോദ്യുക്തരായി. അവർ ആകാശത്തിൽനിന്നും ഇറങ്ങുവാൻ തയ്യാറായി. ഒരു മാലാഖാമതി ലോകം നശിപ്പിക്കാൻ. അശ്ശൂരിന്റെ ആയിരങ്ങളെ നിഹനിപ്പാൻ മിഖായേലിനു കഴിഞ്ഞു (ഏശാ. 37: 36). 'ഞാൻ ചോദിച്ചാൽ പന്ത്രണ്ടു വ്യൂഹത്തിലധികം മാലാഖമാരെ എന്റെ പിതാവു് അയച്ചുതരികയില്ലയോ' എന്നു കർത്താവു് തലേരാത്രിയിൽ തന്റെ ശിഷ്യന്മാരോടു കല്പിച്ചതാണു്. മനുഷ്യപുത്രൻ മനുഷ്യരെ നശിപ്പിക്കാനല്ല, രക്ഷിപ്പാനത്രേ വന്നതു്. മാലാഖമാർ പ്രതികാരോദ്യുക്തരാകുന്നതു കണ്ടപ്പോഴാണു കർത്താവു പ്രാർത്ഥിച്ചതു്. 'പിതാവേ, ഇവർ ചെയ്യുന്നതു് ഇന്നതെന്നു് അറിയായ്‌കയാൽ ഇവരോടു ക്ഷമിക്കേണമേ' എന്നു്. ഈ പ്രാർത്ഥന കൈക്കൊള്ളപ്പെട്ടു. സ്വർഗ്ഗസ്ഥപിതാവു് മാലാഖമാരെ വിലക്കി. അതിന്റെ ഫലമോ സ്വർഗ്ഗം മൗനമായി. കർത്താവു് തന്റെ ജീവിതവ്യാപാരങ്ങളിലെല്ലാം തന്റെ പിതാവുമായി ഉററ സംസർഗ്ഗബന്ധം പുലർത്തിയിരുന്നു. ആ സംസർഗ്ഗബന്ധം വിച്ഛേദിക്കപ്പെട്ടു. പാപത്തിനു താൻ പ്രായശ്ചിത്തം ചെയ്യുകയാണല്ലോ. പാപത്തിന്റെ ശമ്പളം മരണം. ദൈവസംസർഗ്ഗത്തിൽനിന്നുള്ള വേർപാടാണ മരണം. ആ വേർപാടിന്റെ ഭയങ്കരമായ ഫലം താൻ അനുഭവിക്കുന്നു. ഇതിനു തക്കവണ്ണം താൻ എന്തു കുററം ചെയ്തു? ഒരു കുററവും താൻ ചെയ്തിട്ടില്ല. 'അവൻ സാഹസമൊന്നും ചെയ്യാതെയും അവന്റെ വായിൽ വഞ്ചനയൊന്നും ഇല്ലാതെയും ഇരുന്നിട്ടും 'നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെമേലായി' (ഏശാ. 53: 4). മാലാഖമാർ നിരോധിക്കപ്പെട്ടു. സന്തതസഹചാരികളായിരുന്ന ശിഷ്യന്മാർ; പക്ഷെ, ഇടയനെ വെട്ടിയപ്പോൾ ആടുകൾ ചിതറി'. 'ഞാൻ വലത്തോട്ടു നോക്കി എന്നെ സഹായിക്കുന്നവൻ ഇല്ല, എന്റെ ആത്മാവിനുവേണ്ടി ചോദിക്കുന്നവനും ഇല്ല (സങ്കീ. 142: 4, ഏശാ. 63: 5). ഈ ഭയങ്കരസന്ദർഭത്തിലാണു് 'എന്റെ ദൈവമേ, എന്റെ ദൈവമേ എന്തിനു് എന്നെ കൈവിട്ടു?' എന്നു താൻ ഉച്ചത്തിൽ നിലവിളിച്ചതു്. ആ ശബ്ദം ഉഗ്രമായിരുന്നു. അതു് സമരവീരനായ യോദ്ധാവിന്റെ ശബ്ദമായിരുന്നു. ആ ശബ്ദം അടയ്ക്കപ്പെട്ട സ്വർഗ്ഗത്തിന്റെ വാതിലുകളിൽ തട്ടി. അതു ബലവാനും യുദ്ധവീരനുമായ യഹോവയുടെ ശബ്ദമായി മാലാഖമാരുടെ ചെവികളിൽ മുഴങ്ങി. സങ്കീർത്തനക്കാരൻ ആ ശബ്ദം മുൻകൂട്ടി ആത്മാവിൽ ശ്രവിച്ചിട്ടു പാടുന്നു:—'യഹോവയുടെ ശബ്ദം ശക്തിയോടെ മുഴങ്ങുന്നു. യഹോവയുടെ ശബ്ദം മഹിമയോടെ മുഴങ്ങുന്നു. യഹോവയുടെ ശബ്ദം ദേവദാരുക്കളെ തകർക്കുന്നു.....യഹോവയുടെ ശബ്ദം അഗ്നിജ്വാലകളെ ചിന്നിക്കുന്നു. യഹോവയുടെ ശബ്ദം മരുഭൂമിയെ നടുക്കുന്നു' (സങ്കീ. 29: 4–9). കർത്താവിന്റെ ശബ്ദത്തിങ്കൽ ഭൂമി കുലുങ്ങി, പാറകൾ പിളർന്നു, ദേവാലയത്തിന്റെ വാതിൽമറ മേൽതൊട്ടു് അടിവരെ കീറിപ്പോയി. സാത്താൻ നടുങ്ങി, അവന്റെ തല തകർക്കപ്പെട്ടു. പാതാളം വിറച്ചു. മഹിമയും ശക്തിയുമേറിയ ആ ശബ്ദം സ്വർഗ്ഗവാതിലുകളെ ഭേദിച്ചു. 'തന്റെ ഭുജംതന്നെ രക്ഷ വരുത്തി (ഏശാ, 63: 5). പരാക്രമമാ

# ഒരു മാതാവിൻെറ വാത്സല്യവും ശിക്ഷണവും

(പി. വി. മറിയാമ്മ ബി. എസ്സ്സി. ബി. എഡ്., പുതുപ്പള്ളി)

ഒരു കുടുംബത്തിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനമാണ് ഒരു മാതാവിനുള്ളതു്. അതുപോലെതന്നെ ഉത്തരവാദിത്തങ്ങളും.

ഭർത്താവിൻെറയും കുട്ടികളുടെയും ആരോഗ്യപരിപാലനത്തിലും അതുപോലുള്ള മററു കാര്യങ്ങളിലും വീട്ടമ്മമാർ എത്ര ബദ്ധശ്രദ്ധയുള്ളവരെന്നു് ഒരോരുത്തരും അനുഭവിച്ചറിഞ്ഞിട്ടുണ്ടല്ലോ. പല മഹത്‌വ്യക്തികളും തങ്ങളുടെ മഹിമയ്ക്കും ശ്രേയസ്സിനും നിദാനമായി മാതാക്കളെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മാതാക്കളുടെ സ്നേഹപരിചരണങ്ങളും വാത്സല്യവും ഒരു കുട്ടിക്ക് അത്യന്താപേക്ഷിതംതന്നെ, സംശയമില്ല. എന്നാൽ അതിരുകടന്ന വാത്സല്യം കുട്ടികളുടെ സ്വഭാവത്തെ സാരമായി ബാധിക്കുകയില്ലേ?

വിദ്യാഭ്യാസപണ്ഡിതരും, സമുദായനേതാക്കന്മാരും, പത്രാധിപരും ഒരുപോലെ വിമർശിക്കുകയും പരിഹാരംതേടാൻ വളരെയേറെ പരിശ്രമിക്കുകയും ചെയ്യുന്ന ഒരു പ്രശ്നമാണ് ഇന്നത്തെ കുട്ടികളുടെ ഇടയിലുള്ള അച്ചടക്കമില്ലായ്മ. അവർ വഷളാകുന്ന ഒരു കാരണം വീടുകളിൽ ഇവർക്കു കിട്ടുന്ന ശിക്ഷണക്കുറവു് എന്നതാണു്. പുതിയ രീതിയനുസരിച്ചു് കുട്ടികളെ ശിക്ഷിക്കാതിരിക്കയും അവരുടെ സ്വാതന്ത്ര്യചിന്തകളെയും പ്രവൃത്തികളെയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതാണ് കൂടുതൽ നല്ലതു്. ഒരളവിൽ ഇതു നല്ലതുതന്നെ. എന്നാൽ വികാരങ്ങളാൽ ഭരിക്കപ്പെടുന്ന കുട്ടികളെ വിവേകബുദ്ധിയുള്ള മാതാക്കൾ, അവരുടെ തെററു തിരുത്തുവാനും ശരിയായിട്ടുള്ളവയെ പ്രോത്സാഹിപ്പിക്കുവാനുമുള്ള കർത്തവ്യം വിസ്മരിക്കാതിരിക്കട്ടെ.

പച്ചപുൽമേലിയിൽ മേയുന്ന തിരിച്ചറിവില്ലാത്ത കുഞ്ഞാടുകൾക്കു് കിഴക്കാംതൂക്കായ പാറക്കെട്ടുകളുടെ ഇടയിൽ പച്ചപ്പുല്ല് കണ്ടുപോയാൽ അതു കാലുതട്ടി അപകടം ഉണ്ടാകുമെന്ന ഒരുപക്ഷെ അറിവില്ലായിരിക്കാം. എന്നാൽ അവയുടെ രക്ഷയ്ക്കു് ഒരു നല്ല ഇടയൻ—ആടുകളെ പ്പററി കരുതലും ജാഗ്രതയുമുള്ള ഇടയൻ—തൻെറ വടിയും കോലും ഉപയോഗിക്കതന്നെചെയ്യും. അതു് അവയ്ക്കു് ആശ്വാസകരവുമായി ഭവിക്കയും. ഇതുപോലെതന്നെയാണ് ഓരോ മാതാവിനും കുട്ടികളോടുള്ള വാത്സല്യവും ശിക്ഷണവും ആവശ്യമായിരിക്കുന്നതു്.

അണയിൽ കെട്ടികിടക്കുന്ന വെള്ളം, വേണ്ടിയ ചാലിൽകൂടി വിട്ടാൽ വളരെയേറെ

---

യി മനുഷ്യവർഗ്ഗത്തിൻെറ നേരെ അടയ്ക്കപ്പെട്ട സ്വർഗ്ഗവാതിൽ തുറക്കപ്പെട്ടു. അപ്പോഴാണ് 'പിതാവേ, എൻെറ ആത്മാവിനെ ഇതാ ഞാൻ നിൻെറ കയ്യിൽ വയ്ക്കുന്നു' എന്നു് താൻ അട്ടഹസിച്ചതു്. വിജയംവരിച്ച ചാരിതാർത്ഥ്യത്തിൽ നിന്നുയർന്ന ആധികാരികശബ്ദമായിരുന്നു അതു്. കാൽവറിയിലെ പരമയാഗം തിരുവുററ്റ് കൈകൊള്ളപ്പെട്ടു, നിത്യജീവപ്രദമായി. ലോകാരംഭശേഷം അന്നാദ്യമായി ഒരു മനുഷ്യാത്മാവു് സ്വർഗ്ഗസ്ഥപിതാവിൻെറ തൃക്കരങ്ങളിൽ സമർപ്പിക്കപ്പെട്ടു. അതിനു മുമ്പു് ഒരു മനുഷ്യൻെറ ആത്മാവും ദൈവകരങ്ങളിൽ ഏല്പിക്കപ്പെട്ടിട്ടില്ല. അങ്ങനെ ക്രിസ്തു മനുഷ്യവർഗ്ഗത്തിനൊക്കെയും കടിഞ്ഞൂൽ ആയി. മനുഷ്യവർഗ്ഗത്തിൻെറ രക്ഷയ്ക്കു് ദൈവത്തിൻെറ പുത്രൻ മനുഷ്യൻെറ (ആദാമിൻെറ) പുത്രനായി; **ആദാമിൻെറ പുത്രൻ ആദാമിനു ജ്യേഷ്ഠനും ആ**യിത്തീർന്നു. 'ആദ്യഫലം ക്രിസ്തു, പിന്നെ ക്രിസ്തുവിനുള്ളവർ' (1 കോരി. 15: 23). സർപ്പത്തിൻെറ—സാത്താൻെറ—തല ചതയ്ക്കപ്പെട്ടു. അവൻ ആദാമിനെ അടിച്ച അടിയാൽ കർത്താവു് അവനെയും അടിച്ചു. 'ഇതാ മരണത്തിൻെറ അധികാരിയായ പിശാചിനെ തൻെറ മരണത്താൽ നീക്കി ജീവപര്യന്തം മരണഭീതിയാൽ അടിമകളായിരുന്നവരെ ഒക്കെയും വിടുവിച്ചു' (എബ്രാ. 2:15). ഇതാ സ്വർഗ്ഗവാതിൽ അവൻ നമുക്കായി തുറന്നിരിക്കുന്നു. നമ്മുടെ ആത്മാക്കളെ ദൈവകരങ്ങളിൽ ഏല്പിക്കുവാനുള്ള സ്വാതന്ത്ര്യം നമുക്ക് അവൻ നൽകിയിരിക്കുന്നു.

നമുക്കും ഇഹലോകജീവിതാന്ത്യത്തിൽ നമ്മുടെ ആത്മാവിനെ കർത്തൃകരങ്ങളിൽ സമർപ്പിക്കാം.

---

# സെമിനാരി പാരീഷ് മിഷൻ

(ഡീക്കൻ കെ. ജെ. കുറിയാക്കോസ്)

വൈദികസെമിനാരിയുടെ ഈ വർഷത്തെ പാരീഷ്മിഷൻ 1970 ജനുവരി 1 മുതൽ 4 വരെ തീയതികളിൽ മൂന്നു കേന്ദ്രങ്ങളിലായി നടത്തപ്പെട്ടു. ഫാ. പോൾ വർഗീസ്, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. എം. കെ. തോമസ് എന്നിവരുടെ നേതൃത്വത്തിൽ വാകത്താനത്തുള്ള ഞാലിയാകുഴി സെൻറ് ഗ്രീഗോറിയോസ് ചാപ്പൽ, സെൻറ് മേരീസ് ചാപ്പൽ പുത്തൻചന്ത എന്നിവിടങ്ങളിലും, ഫാ. എം. വി. ജോർജ്ജിൻെറ നേതൃത്വത്തിൽ കുമളിക്കടുത്തുള്ള കുങ്കിരിപ്പെട്ടിയിലും, ഫാ. റ്റി. ജെ. എബ്രഹാം, ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. കെ. കെ. മാത്യൂസ് എന്നിവരുടെ നേതൃത്വത്തിൽ തൃശ്ശൂരിനടുത്തുള്ള കുട്ടിളപ്പവം, വട്ടായി നാലാങ്കോട്ട് എന്നീ സ്ഥലങ്ങളിലുമായിരുന്നു പ്രവത്തനം.

1-ാം തീയതി രാവിലെ വി. കർബ്ബാനയിൽ സംബന്ധിച്ചശേഷം വിവിധ കേന്ദ്രങ്ങളിലേക്കു യാത്ര തിരിച്ചു. സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം പ്രസംഗയോഗത്തോടുകൂടി പരിപാടികൾ ആരംഭിച്ചു. തുടർന്നുള്ള ദിവസങ്ങളിൽ സന്ധ്യാപ്രാർത്ഥനയെ തുടർന്നു നടത്തിയ പ്രസം

---

സ്ഥലങ്ങളിലെ കൃഷിക്കും അതു് ഒഴുകുന്ന പ്രദേശങ്ങൾക്കും ഒരുപോലെ ഉപയുക്തമാക്കാം. മാത്രമല്ല വലിയൊരു ശക്തിയും, അണക്കെട്ടിലെ വെള്ളംമൂലം ഉണ്ടാക്കാൻ സാധിക്കും. നേരേമറിച്ച് ആ വെള്ളം വെറുതെ അഴിച്ചുവിട്ടാൽ സമീപസ്ഥരുടെ കൃഷിക്കു മററും നാശം വന്നു ഭവിക്കുകയല്ലേ? കുട്ടികളുടെ കാര്യത്തിലും ഇതുപോലെതന്നെ സംഭവിക്കാം. അവരിലുള്ള ബുദ്ധിശക്തിയും ആരോഗ്യവും നല്ല പരിശീലനത്തിൽകൂടി ഉപയോഗിച്ചാൽ കുടുംബത്തിനും സഭയ്ക്കും ലോകത്തിനുതന്നെയും ഉപകാരമായിത്തീരും. അതല്ലെങ്കിൽ സമൂഹത്തിനൊരു ഭാരവും.

യേശുക്രിസ്തുവിനു് തൻെറ അത്ഭുതപ്രവൃത്തികളാലും, സ്നേഹനിർഭരമായ പെരുമാററങ്ങളാലും അതുല്യമായ ജ്ഞാനത്താലും വലിയൊരു ജനവിഭാഗത്തെ തന്നിലേക്കാകർഷിക്കാൻ സാധിച്ചു. ഒരിക്കൽ ജനക്കൂട്ടത്തിന്നിടയിൽ നിന്നു് ഒരു സ്ത്രീ സമയസന്ദർഭങ്ങൾ നോക്കാതെ വിളിച്ചുപറഞ്ഞു: 'നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ' എന്നു്. ഒരുപക്ഷെ ആ സ്ത്രീക്കു് മാതാവിൻെറ സദ്ഗുണങ്ങളെപ്പററിയോ അവൾക്കു് പുത്രനെക്കുറിച്ചുള്ള കരുതലിനെപ്പററിയോ ഒന്നും അറിവു കാണുകയില്ലായിരിക്കാം. എങ്കിലും ഒന്നവൾക്കു നിശ്ചയമായിരുന്നു. ഇവൻെറ മാതാവു് ഉത്തമയായ ഒരു സ്ത്രീ എന്നു്. ഇന്നത്തെ നമ്മുടെ കുട്ടികളുടെ ചെയ്തികൾ മാതാക്കളുടെ മാനത്തിനു് ഇടയാക്കത്തക്കവയാണോ?

എനിക്കു പരിചയമുള്ള ഒരു കുട്ടിയുടെ കാര്യം പറയട്ടെ. അമ്മയാണു് അവളുടെ ആവശ്യങ്ങളെല്ലാം നടത്തുക. പിതാവിനു കൃഷികാര്യം മാത്രം. അമിതവാത്സല്യം കാണിക്കുന്ന അമ്മ അവളുടെ എല്ലാ തന്നിഷ്ടങ്ങളും സാധിച്ചുകൊടുക്കും. പിതാവറിയാതെ കൺമഷി വാങ്ങിക്കാനുള്ള പൈസ കടം വാങ്ങിച്ചെങ്കിലും കൊടുക്കും. തന്നെ സഹായിക്കാതെ കൂട്ടുകാരുകൂടി വ്യർത്ഥസംസാരത്തിൽ സമയം കളയുന്നതിനോ, സിനിമാമാസികകൾ വായിച്ചു രസിക്കുന്നതിനോ, സന്ധ്യാപ്രാർത്ഥനയുടെ സമയം ചലച്ചിത്രഗാനം കേൾക്കുന്നതിനോ ആ അമ്മ തടസ്സം പറകയില്ല. നേരേമറിച്ച് പള്ളിയിൽ പോകാതിരുന്നാലോ നോമ്പിനും പ്രാർത്ഥനയ്ക്കും മടി കാണിച്ച് മുടന്തൻ ന്യായങ്ങൾ പറഞ്ഞാലോ അതിനെ ന്യായീകരിക്കുകയും ചെയ്യും. എന്നാൽ ഇത്തരത്തിലുള്ള അമിതവാത്സല്യം കുട്ടികളുടെ നല്ല ഭാവിക്കു വിലങ്ങുതടിമാത്രമായിരിക്കും. കുട്ടികളെ അലസപ്രിയരും കൃത്യനിഷ്ഠയില്ലാത്തവരും അസന്മാർഗ്ഗികളുമായി മാററാനും കാരണമാകും. നല്ലതിനെ സ്വീകരിക്കാനും തെററിനെ നിരുത്സാഹപ്പെടുത്താനും അവരെ പഠിപ്പിക്കതന്നെവേണം. മാതാവിൻെറ നല്ല ശിക്ഷണത്തിൽ വളർന്ന കുട്ടികൾക്കു് ഏതു വിപരീതഘട്ടത്തിലും സംതൃപ്തിയും പ്രത്യാശയുമുള്ള ജീവിതം നയിക്കാനും ഏതു കാര്യത്തെയും വിവേചിച്ചറിവാനും മററുള്ളവർക്കു നന്മ ചെയ്യാനും സാധിക്കും. ഇങ്ങനെയുള്ള മക്കളെ നോക്കി മററുള്ളവർ പറയാൻ സംഗതിവരട്ടെ 'നിന്നെ വഹിച്ച ഉദരം ഭാഗ്യമുള്ളതു്' എന്നു്.

ഗയോഗങ്ങളിൽ രണ്ടുപേർവീതം പ്രസംഗിച്ചു. പ്രസംഗയോഗങ്ങൾ തികച്ചും സജീവമായിരുന്നു.

രാവിലെ 7 മണിമുതൽ 8 മണിവരെ നടത്തിയ സൺഡേസ്കൂൾ കുട്ടികൾക്കായുള്ള ക്ലാസ്സുകൾ മിഷൻപരിപാടികൾക്ക് നിറപ്പകിട്ടേകി. പുതിയ പാട്ടുകളും ഫ്ളാനൽഗ്രാഫ് പിക്ചേഴ്സ് ഉപയോഗിച്ചുള്ള ക്ലാസ്സുകളും കുട്ടികൾക്കായുള്ള ക്ലാസ്സുകൾ ഫലപ്രദമാക്കിത്തീർത്തു. ചില പള്ളികളിൽ രാവിലെയും വൈകിട്ടും ക്ലാസ്സുകൾ നടത്തി. ചെറുപുസ്തകങ്ങളും കുട്ടികൾക്കു വിതരണംചെയ്തു. പൊതുവെ ഏററവുമധികം ആനന്ദപ്രദമായ പരിപാടി കുട്ടികൾക്കായുള്ള ക്ലാസ്സുകൾ ആയിരുന്നു.

പല പുതിയ അനുഭവങ്ങളും പകർന്നുതരുന്നതിനു് മതിയായവയായിരുന്നു ഭവനസന്ദർശനപരിപാടി. ഇടവകകൾ ഇന്നു നേരിടുന്ന പ്രശ്നങ്ങളും അവയുടെ ആദ്ധ്യാത്മികനിലവാരവും മനസ്സിലാക്കുന്നതിനു് ഇതു സഹായിച്ചു. സഭയുടെ വിശ്വാസാചാരങ്ങളിലുള്ള അജ്ഞതയാണ് ചില ഇടവകകളെ നേരിടുന്ന മുന്തിയ പ്രശ്നം. 'യഹോവാസാക്ഷികൾ' 'പെന്തക്കോസ്തുകാർ' തുടങ്ങിയ വിഭാഗങ്ങളുടെ പിടിയിൽപെട്ടു് സത്യവിശ്വാസം നഷ്ടപ്പെട്ട പല കുടുംബങ്ങളും സന്ദർശിക്കുന്നതിനു സാധിച്ചു. സഭയുടെ അംഗത്വം ഉപേക്ഷിച്ചിട്ടില്ലെങ്കിലും മുൻപറഞ്ഞ വിഭാഗങ്ങളിലെ വേദപഠനക്ലാസ്സുകളിൽ സജീവമായി പങ്കെടുക്കുന്നവരുണ്ടു് എന്നു കാണുന്നതു ശോചനീയമാണ്. മററു ചില ഇടവകകളെ അലട്ടുന്നതു് ശിഥിലീകൃതമായ ഭവനങ്ങളുടെ പ്രശ്നമാണ്. രാവും പകലും ചീട്ടുകളിയും മദ്യപാനവുംകൊണ്ടു് സ്വയം നശിക്കയും ഭവനം നശിപ്പിക്കയും ചെയ്യുന്ന യുവാക്കന്മാരും അവരെ ചൊല്ലി വിലപിക്കുന്ന മാതാപിതാക്കന്മാരും പല ഭവനങ്ങളിലും കാണപ്പെട്ടു. പാവപ്പെട്ടവനും പണക്കാരനും തമ്മിൽ ഇടവകതലത്തിലുള്ള വിടവു് പലയിടത്തും ദൃശ്യമായിരുന്നു.

ഒരു കാര്യം മിഷനംഗങ്ങൾക്ക് വ്യക്തമായി ബോദ്ധ്യപ്പെട്ടു. നമ്മുടെ ഇടവകകളിലെയും ഭവനങ്ങളിലെയും പ്രശ്നങ്ങൾക്ക് അവിശ്രമം അദ്ധ്വാനിക്കുന്നതിനാളുണ്ടാവണം. തുടർച്ചയായി ഭവനസന്ദർശനം നടത്തുന്ന പുരോഹിതന്മാരുള്ള ഇടവകകളിൽ പ്രശ്നങ്ങൾ താരതമ്യേന കുറവാണ്. പല വ്യക്തികളുടെയും ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ വിശ്വാസസ്ഥിരതയില്ലായ്മയോ ധാർമ്മികമൂല്യങ്ങളോടുള്ള വെറുപ്പോ കാണുക സാധാരണമാണ്. എന്നാൽ അനന്തരസന്ദർഭങ്ങളിൽ അവരുടെ പ്രശ്നങ്ങളിൽ പങ്കു ചേരുന്നതിനും അവർക്ക് കൈത്താങ്ങലേകി ഉയർത്തിക്കൊണ്ടുവരുന്നതിനും സാധിക്കണം. അതിനു ഹൃദയപൂർവ്വമായ പ്രാർത്ഥനയും നിസ്വാർത്ഥപ്രവർത്തനങ്ങളും ആവശ്യമാണ്.

സ്ത്രീസമാജാംഗങ്ങൾക്കായുള്ള ബൈബിൾ ക്ലാസ്സുകൾ വിജയകരമായിരുന്നു. യുവജനസമാജങ്ങളിൽ വളരെക്കുറച്ചംഗങ്ങൾ മാത്രമേ സംബന്ധിച്ചിരുന്നുള്ളു. ചിലയിടത്തു് പുതുതായി യുവജനസമാജം തുടങ്ങുന്നതിനു സാധിച്ചു. യുവാക്കന്മാരുടെ ആശയാഭിലാഷങ്ങളെ മനസ്സിലാക്കുന്നതിനും അവർക്കു ശരിയായ മാർഗ്ഗദർശിത്വം നൽകുന്നതിനുമുള്ള ചുമതല സഭയ്ക്കുണ്ടു്. അതിനനുസരണമായി പ്രവർത്തനപദ്ധതികൾ അവശ്യം ആവിഷ്ക്കരിക്കപ്പെടേണ്ടതാണ്.

സെമിനാരിയുടെ വൈദികപരിശീലനത്തിന്റെ ഒരു ഭാഗമായ ഈ മിഷൻപരിപാടി പല പുതിയ അനുഭവങ്ങളും പകർന്നുതരുവാൻ പോരുന്നതായിരുന്നു. മൂന്നോ നാലോ ദിവസംകൊണ്ടു് ഇടവകഭരണത്തിന്റെ മധുരിമയും തിക്താനുഭവങ്ങളും തെല്ലൊരളവിൽ അനുഭവിച്ചറിയുന്നതിനു് സാധിച്ചു. സെമിനാരിയുടെ ഭിത്തികൾക്കപ്പുറം പ്രവർത്തനരംഗത്തേക്കൊന്നെത്തിനോക്കിയപ്പോൾ ഒരു സമയം 'ഇവിടെ നമുക്കു മൂന്നു കൂടിലുകളുണ്ടാക്കാം' എന്ന പത്രോസിന്റെ വാക്കുകൾ ഓർമ്മയിൽ വന്നെങ്കിലും മററൊരു നിമിഷത്തിൽ ഭാരിച്ച ഈ ചുമടു് അല്പമൊന്നാലോചിച്ചിട്ടുപോരെ തിരഞ്ഞെടുക്കുവാൻ എന്ന ആശങ്കയും ഉളവാക്കാതിരുന്നില്ല. സുന്ദരമായ പ്രതീക്ഷകളോടും ആത്മാർപ്പണത്തോടും പ്രേഷിതവൃത്തിയിലേക്കിറങ്ങിത്തിരിക്കുന്ന പല യുവവൈദികരും യാഥാർത്ഥ്യങ്ങളെ നേരിടേണ്ടിവരുന്ന സന്ദർഭങ്ങളിൽ പെട്ടെന്നു തളർന്നും ചിലപ്പോൾ തകർന്നും പോകുന്നതായി കാണാം. ദൈവാശ്രയവും ആത്മാർത്ഥതയും അദ്ധ്വാനപ്രിയവുമുണ്ടെങ്കിൽ വിജയംവരിക്കാം. പ്രശ്നങ്ങളെ ശാന്തതയോടും സമചിത്തതയോടും കൈകാര്യം ചെയ്യുന്നതിനുള്ള പരിചയവും പക്വതയും നേടിയെടുക്കണം. ഇതിനു് പ്രായോഗികപരിശീലനം കൂടിയേ കഴിയൂ. ഇടവകഭരണത്തിൽ നേരിടാവുന്ന പ്രശ്നങ്ങളെ നേരിട്ടു മനസ്സിലാക്കുക, അവയെ വിലയിരുത്തി ഭാവിപ്രേഷിതവൃത്തിയുടെ സ്വഭാവം ആവിഷ്ക്കരിക്കുക, ആ

# വാർത്തകളും കുറിപ്പുകളും

### താബോർമല തീർത്ഥയാത്ര

ഡോ. ററി. വി. തര്യൻ അറിയിക്കുന്നതു്:

മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മാർ കുറിയാക്കോസ് ദയറായിൽ കൂടിയ യോഗത്തിൽ വച്ചു്, പുണ്യശ്ലോകനായ പാമ്പാടി തിരുമേനിയുടെ കബറിങ്കലേയ്ക്കുള്ള 5–ാമത്തെ തീർത്ഥയാത്ര, അഖണ്ഡപ്രാർത്ഥനായജ്ഞം എന്നിവ സംബന്ധിച്ചുള്ള പരിപാടികൾ ആവിഷ്ക്കരിക്കുകയുണ്ടായി. വിശദമായ കാര്യപരിപാടി പിന്നാലെ പ്രസിദ്ധീകരിക്കുന്നതാണു്.

### ചരമം

മുളന്തുരുത്തി പള്ളി വികാരി ബ. പാലക്കാട്ട ജോൺ കോറെപ്പിസ്ക്കോപ്പായുടെ പുത്രൻ മാത്തൻപിള്ള ഹൃദ്രോഗംമൂലം ബോംബയിൽവച്ചു് 70 ഫെബ്റുവരി 6–ാം തീയതി നിര്യാതനായി. മൃതശരീരം നമ്മുടെ ബ. ററി. സി. കോശിഅച്ചൻെറ കാർമ്മികത്വത്തിൽ, താമസസ്ഥലത്തിനടുത്തുള്ള ആംഗ്ലിക്കൻപള്ളി സിമിറററിയിൽ സംസ്ക്കരിക്കപ്പെട്ടു. പരേതൻ Oil & natural Gas commission ൻെറ Cainbay Project ൻെറ മാനേജരായിരുന്നു. മാത്തൻപിള്ളയുടെ ആത്മാവിനുവേണ്ടി ഞങ്ങൾ പ്രാർത്ഥിക്കുകയും ദുഃഖാർത്തനായ ബ. കോറെപ്പിസ്ക്കോപ്പായോടും കുടുംബാംഗങ്ങളോടുമുള്ള അനുശോചനം രേഖപ്പെടുത്തുകയും ചെയ്യുന്നു.

---

തിനുവേണ്ടി സ്വയം സജ്ജമാക്കുക അതോടൊപ്പം ആദ്ധ്യാത്മികമായി പിൻപന്തിയിൽ ഇരിക്കുന്ന ഇടവകകളെ സുവിശേഷത്തിലും വിശ്വാസത്തിലും ഉറപ്പിക്കുക. ഇവയാണു് സെമിനാരി പാരീഷ്മിഷൻെറ മുഖ്യോദ്ദേശങ്ങൾ.

### പാരീഷ്മിഷൻ

പല ഇടവകക്കാരുടെയും നിർബ്ബന്ധപ്രകാരം ഈ മദ്ധ്യവേനൽ അവധിക്കാലത്തും (ഏപ്രിൽ അവസാനവാരമോ, മേയ് ആദ്യവാരമോ) രണ്ടുമൂന്നു കേന്ദ്രങ്ങളിലായി പാരീഷ് മിഷൻ നടത്തുവാൻ ഉദ്ദേശിക്കുന്നു. പ്രസ്തുത പാരീഷ്മിഷൻ ക്ഷണിക്കുവാൻ ആഗ്രഹിക്കുന്ന ഇടവകകൾ ആ വിവരം റവ. ഫാ. ററി' ജെ. ജോഷ്വാ (Orthodox Theological Seminary, Kottayam) യെ ഒരു മാസത്തിനകം അറിയിക്കുന്നപക്ഷം അതിനുവേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതാണു്.

---

### മുട്ടമ്പലം വനിതാസമാജം

മുട്ടമ്പലം മർത്തമറിയം വനിതാസമാജത്തിൻെറ 12–ാം വാർഷികയോഗം റവ. ഫാ. ഇ. ജെ. ഏബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ 70 മാർച്ച് 11–ാം തീയതി ശ്രീ. പാപ്പിവൈദ്യൻെറ ബീഥാ വസതിയിൽവച്ചു കൂടി. ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, മിസ്സ് ഏലിശബാ ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. ഫാ. ജോർജ്ജ് നെടുമാവു് സ്വാഗതമാശംസിച്ചു. ഫാദർ കെ. വി. ഗീവറുഗീസ് കൃതജ്ഞത പറഞ്ഞു. ഏകദേശം അൻപതോളം വനിതകൾ ബുധനാഴ്ചതോറും ഓരോ ഭവനത്തിൽ ചേർന്നു നടത്തിവരുന്ന ഒരു പ്രാർത്ഥനായോഗമാണിതു്.

### വൈദികസിമ്മനാരി കോൺവൊക്കേഷൻ

ഓർത്തഡോക്സ് സിറിയൻ വൈദികസിമ്മനാരി കോൺവൊക്കേഷൻ പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മാർച്ച് 5–ാം തീയതി പഴയസിമ്മനാരിയിൽവച്ചു നടത്തപ്പെട്ടു. കേരള യൂണിവേഴ്സിററി ഫാക്കൽററി ഡീൻ ഡോ. ഏ. ററി. മർക്കോസ് ബിരുദദാനപ്രസംഗം നടത്തി. പ്രസംഗത്തിൽ വൈദികവൃത്തിയുടെ ഉത്ഭവം മുതൽക്കുള്ള ചരിത്രത്തെപററിയും വൈദികവൃത്തിയുടെ മാഹാത്മ്യത്തെപ്പററിയും ഡോ. മർക്കോസ് വിവരിച്ചു. 1967–68–ൽ പാസ്സായ 4 പേർക്കും, 1968–69–ൽ പാസ്സായ 6 പേർക്കും G. S. T. ബിരുദം പ. ബാവാ തിരുമേനി നൽകി. വിശ്വാസസ്ഥിരത, സന്മാർഗ്ഗനിഷ്ഠ, സേവനവ്യഗ്രത എന്നിവയാണു് വൈദികവൃത്തിയെ വിജയപ്രദമാക്കുന്നതെന്നു് ബാവാ തിരുമേനി അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചു. മാർ അത്താനാസ്യോസ്, മാർ തേയോപ്പീലോസ്, മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരും, ബ. അപ്രേം ആബൂദി റമ്പാനും യോഗത്തിൽ സന്നിഹിതരായിരുന്നു. ഫാ. കെ. കെ. മാത്യൂ സ്വാഗതവും, ഫാ. എം. വി. ജോർജ്ജ് കൃതജ്ഞതയും പറഞ്ഞു.

ഗ്രന്ഥനിരൂപണങ്ങൾ

## "വളർച്ചയും നേർവഴിയും"

വില. 1–25.
ഗ്രന്ഥകർത്താവ്: പോൾ വെനീഷ് എസ്. ജെ.
വിവർത്തകൻ: പി. സി. ചാക്കോ എം. എ.
പ്രസാധകൻ: റവ. മാത്യു മൂഴിയിൽ എസ്.ജെ.
'സ്നേഹസേന'ആപ്പീസ്, കൊച്ചി 16,
P. B. 1774.

ലക്ഷ്യം തെററിയലയുന്ന ഒരു സഞ്ചാരിക്ക് നേർവഴികാട്ടാൻ ഒരു വഴികാട്ടിയെ കണ്ടു കിട്ടുമ്പോൾ ഉണ്ടാകുന്ന ആനന്ദമായിരിക്കും ഒരു കൗമാരപ്രായക്കാരനിൽ ഈ ഗ്രന്ഥം ഉളവാക്കുക. നദികളും, കുന്നുകളും, താഴ്വരകളും, മണൽക്കാടുകളും എല്ലാം മാറിമാറി ദർശിക്കുന്ന ജീവിതവീഥിയിൽ ഓരോ കുമാരനും ഒരേ കാന്തപഥികനെപ്പോലെ പകച്ചുനിൽക്കുക സ്വാഭാവികമാണ്.

താൻ അന്നുവരെ ദർശിച്ചിട്ടില്ലാത്ത പുതിയ പുതിയ അനുഭൂതികൾ കൗമാരത്തിലേക്ക് കാലുകുത്തുന്ന ഒരാൺകുട്ടിയുടെ ഹൃദയത്തിൽ പുളകങ്ങൾ ഉണർത്തും. അതിരമണീയമായ ഒരു വനഹൃദയത്തിൽ താൻ ഏകനായി നില്ക്കുന്നതുപോലെ അവനു തോന്നും. താനന്നുവരെ ദർശിച്ചിട്ടില്ലാത്ത ഒരു പുത്തൻ വഴിത്താരകണ്ട് അവൻ വികാരവിവശനാകുന്നു. ഹൃദയം തുടിക്കുകയും കാലുകൾ ഇടറുകയും പരിഭ്രാന്തിയുടെ ഒരാവരണം തൻെറമേൽ വീഴുകയും ചെയ്യുന്നു. ലക്ഷ്യബോധവും ധാർമ്മികബോധവും അവനിൽ ഉളവാകാൻ പോന്ന ഒരു വഴികാട്ടിയെ അപ്പോൾ അവനു് ആവശ്യമാണ്.

'വളർച്ചയും നേർവഴിയും' എന്ന ഗ്രന്ഥം ഒരു വഴികാട്ടിയുടെ സ്ഥാനം വഹിക്കുന്നു. കൗമാരത്തിലേക്കു കാലുകുത്തുന്ന ആൺകുട്ടികളെ ഉദ്ദേശിച്ചു രചിക്കപ്പെട്ടതാണ് ഈ ഗ്രന്ഥം. പോൾ വെനീഷ് എസ്. ജെ. ഇംഗ്ലീഷിൽ രചിച്ച ഇതിൻെറ മൂലകൃതി മലയാളത്തിലേക്കു ശ്രീ പി. സി. ചാക്കോ എം. എ. വിവർത്തനം ചെയ്തിരിക്കുന്നു. ഗ്രന്ഥകാരൻെറ ലളിതവും സരളവുമായ ശൈലിയോട് വിവർത്തകൻ പൂർണ്ണമായും നീതിചെയ്തിരിക്കുന്നു. ഈ ഗ്രന്ഥത്തിൻെറ പ്രസാധനം നിർവഹിച്ച 'സ്നേഹസേന' ഡയറക്ടർ ഫാ. മാത്യു മൂഴിയിൽ എസ്. ജെ. മലയാളനാട്ടിലെ കുമാരന്മാർക്ക് ഒരു വിലപ്പെട്ട സേവനമാണ് അനുഷ്ഠിച്ചിരിക്കുന്നതു്.

യുവഹൃദയങ്ങളെ അപഥചരണം ചെയ്യിക്കത്തക്കവിധം ലൈംഗികവിഷയങ്ങൾ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ നമുക്കിന്നു സുലഭമാണെങ്കിലും ആദ്ധ്യാത്മികമൂല്യങ്ങളിൽ അധിഷ്ഠിതമായ ഒരു ജീവിതവീക്ഷണത്തോടുകൂടി ഗ്രന്ഥരചന നടത്തുന്നവർ താരതമ്യേന കുറവാണ്. ഈ കുറവു പരിഹരിക്കാൻ പോന്ന ഉത്തമഗ്രന്ഥങ്ങളുടെ പട്ടികയിൽ 'വളർച്ചയും നേർവഴിയും' ഒരു മികച്ച സ്ഥാനത്തിനു് അർഹമായിരിക്കുന്നു.

വിശുദ്ധിയുടെ മാഹാത്മ്യം, വിശുദ്ധിയുടെ പൂർണ്ണത, വിശുദ്ധിയിലേക്കുള്ള വഴി, വിശുദ്ധിക്കുവേണ്ടി സമരം, വിശുദ്ധമായ ജീവിതം, വിശുദ്ധിയുടെ മാതൃകകൾ എന്ന പ്രധാന ആറു ഭാഗങ്ങൾ ഉൾക്കൊള്ളുന്നതാണ് ഈ ഗ്രന്ഥം. ഓരോ ഭാഗവും ചെറിയ ചെറിയ അദ്ധ്യായങ്ങളായി തിരിച്ചിരിക്കുന്നു. ഹൃദയസ്പർശകങ്ങളായ കഥകളും സരസങ്ങളായ ഉദാഹരണങ്ങളും ഉത്തേജകങ്ങളായ സാരോപദേശങ്ങളും ഇടകലർത്തിവച്ചിരിക്കുന്ന ഈ ഗ്രന്ഥം കുട്ടികളെ വളരെയേറെ ആകർഷിക്കും. ഓരോ താളും വർണ്ണചിത്രങ്ങൾകൊണ്ടു് ഭംഗിപിടിപ്പിച്ചിരിക്കുന്നു. ഓരോ ചിത്രവും ഗ്രന്ഥത്തിൻെറ സന്ദേശങ്ങളോടു് നീതി ചെയ്യുംവിധം അർത്ഥപൂർണ്ണമാണ്.

## "നവ്യമറുഭാഷാനികഷം"

ഗ്രന്ഥകർത്താ:– റവ. ഫാ. ജ്ഞാനശിഖാമണി ശാസ്ത്രി.

കേവലം 38 പേജുകൾ മാത്രമുള്ള ഒരു ചെറുപുസ്തകമാണ് 'നവ്യമറുഭാഷാനികഷം' അഥവാ 'പഴയവേദപുസ്തകവും പുതിയ സഭകളും'. എന്നാൽ ഉള്ളടക്കം ഗഹനവും വിജ്ഞാനപ്രദവും വിശ്വാസികളെ ഉറപ്പുള്ളവരാക്കുവാൻ പ്രയോജനപ്രദവുമാണ്. 'വേദപുസ്തകമാണ് സഭയ്ക്കു് ആധാരം, വേദപുസ്തകത്തിൽ പറഞ്ഞിട്ടില്ലാത്തവയൊന്നും സ്വീകാര്യമല്ല' എന്നു വാദിച്ചു്, വേദപുസ്തകത്തെ അത്യധികം ആദരിക്കുന്ന വിശ്വാസികളെ വഴിതെററിക്കുന്ന ചില ആധുനിക 'സഭ'കളുടെ വാദത്തിൻെറ പൊള്ളത്തരം ഇതിൽ നന്നായി വ്യക്തമാക്കിയിട്ടുണ്ട്. മോശയുടെ കാലശേഷം രചിക്കപ്പെട്ട പഴയനിയമഗ്രന്ഥങ്ങൾ മോശയ്ക്കു മുമ്പുള്ള പഴയനിയമസഭയും, പെന്തിക്കുസ്തിക്കുശേഷം പല വർ

ഷങ്ങൾ കഴിഞ്ഞു രചിക്കപ്പെട്ട പുതിയനിയമ ഗ്രന്ഥങ്ങൾ അവയ്ക്കു മുമ്പുള്ള ക്രൈസ്തവസഭയ്ക്കും എങ്ങനെയാണു് ആധാരമാവുക? 'മകളിൽനിന്നും മകളുടെ അമ്മ ജനിക്കാൻ സാദ്ധ്യമല്ലാത്ത പ്രകാരം പിന്നീടുണ്ടായ പുസ്തകം മുന്നേയുള്ള സഭയ്ക്കു് ആധാരമല്ല' എന്ന ഈ ലഘുഗ്രന്ഥകർത്താവിന്റെ സമർത്ഥനം യുക്തിയുക്തമായിരിക്കുന്നു. ഇതിലേക്കു് ഇന്നു നമുക്കു കൈവന്നിട്ടുള്ള വേദപുസ്തകതെളിവുകൾതന്നെ ഗ്രന്ഥകർത്താവു ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

ഇക്കാലത്തു 'പെന്തക്കോസ്ത'കാരും മററും 'മറുഭാഷ'യുടെ പേരിൽ നടത്തുന്ന ഹാലിളകിയ പ്രകടനങ്ങളുടെയും രോഗത്തിനു ചികിത്സ പാടില്ല തുടങ്ങിയ ഉപദേശങ്ങളുടെയും അർത്ഥരാഹിത്യവും അടിസ്ഥാനശൂന്യതയും വേദപുസ്തകവെളിച്ചത്തിൽ ഇതിൽ സ്പഷ്ടമാക്കിയിട്ടുണ്ടു്. അവ തല്പരകക്ഷികളെ മിണ്ടടക്കാൻ പോരുന്നവയാണു്.

വേദപുസ്തകം ഓരോ വ്യക്തിക്കും ഇഷ്ടാനുസരണം വ്യാഖ്യാനിക്കുവാനുള്ളതല്ല. അതു വ്യാഖ്യാനിക്കുവാൻ അധികാരമുള്ളവരിൽനിന്നുവേണം വിശ്വാസികൾ ഗ്രഹിക്കുവാൻ എന്ന സത്യം സാധാരണ ജനങ്ങളിൽ പലരും മനസ്സിലാക്കിയിരിക്കയില്ല. 'എന്റെ വചനം നിന്റെ വായിൽ എടുക്കുവാൻ എന്തു കാര്യം' എന്ന ദൈവാത്മപ്രോക്തം പ്രകൃതത്തിൽ സ്മരണീയമാണു്. നമ്മുടെ കർത്താവിനെ പരീക്ഷകൻ സമീപിച്ചതും വേദവാക്യങ്ങളുമായിട്ടാണല്ലോ. അപ്പോൾ 'സാത്താനേ, എന്റെ പിറകിൽ പോക' എന്ന ചുട്ട മറുപടിയാണു് അവനു കിട്ടിയതു്. ഇതു വിശ്വാസികൾ എപ്പോഴും മാതൃകയായി കരുതി പ്രവർത്തിക്കേണ്ടതാണു്. ബ. ജ്ഞാനശിഖാമണി അച്ചന്റെ വിജ്ഞാനകലവറയിൽനിന്നു് ഈദൃശവിഭവങ്ങൾ കൂടുതലായി സഭാംഗങ്ങൾക്കു ലഭിക്കട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു.

കന്യകമാർ ആചരിച്ച നോമ്പു് എട്ടുനോമ്പല്ല മൂന്നുനോമ്പാണു് എന്നുള്ള ബ. അച്ചന്റെ പ്രസ്താവന ശരിയാണു്. ഇതു സംബന്ധിച്ചുള്ള വിവരങ്ങൾ 1950 ഫെബ്രുവരി ലക്കം 'മലങ്കരസഭ'യിൽ സുവിശദമായി പ്രതിപാദിച്ചിട്ടുള്ളതാണു്.

പുസ്തകത്തിൽ അല്പംചില പാകപ്പിഴകൾ കടന്നുകൂടിയിട്ടുള്ളതുകൂടി ചൂണ്ടിക്കാണിപ്പാൻ ആഗ്രഹിക്കുന്നു.

ഉറഹായിലെ രാജാവായ അബ്ഗറിനെ സൗഖ്യപ്പെടുത്തുവാനും സുവിശേഷം ഘോഷിപ്പാനും അയച്ചതു് 72 അറിയിപ്പുകാരിൽ ഒരാളായ തദായിയെ ആണെന്നു ഗ്രന്ഥകർത്താവിന്റെ 'കളങ്കരഹിത പൂർണ്ണേന്ദു'വിന്റെ പ്രസ്താവനശരിയല്ല. 72 അറിയിപ്പുകാരിൽ ഒരാളായ ആദായിയെ ആണു് അയച്ചതു്. ഇതേപററി അന്ത്യോക്യാപാത്രിയർക്കീസായിരുന്ന മാർ മീഖായേൽ റാബോയുടെ ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. അതു സംബന്ധിച്ച കൂടുതൽ വിവരങ്ങൾ 'മലങ്കരസഭ'യുടെ 1123 മകരം ലക്കത്തിൽ 'ഉറഹായിലെ അബ്ഗർ' എന്ന ലേഖനത്തിൽ കാണുക. തദായി പന്ത്രണ്ടു അപ്പോസ്തോലന്മാരിൽപെട്ടയാളും (തദായിക്കു ലാബി എന്നും യ്ഹൂദാ എന്നുംകൂടി പേരുണ്ടു്) ആദായി 72 അറിയിപ്പുകാരിൽപെട്ടആളും ആണു്.

'ക്രിസ്തുവിനു് 72 അറിയിപ്പുകാരുണ്ടായിരുന്നു. അവരിൽ പന്ത്രണ്ടുപേരെ ക്രിസ്തു പ്രത്യേകം തെരഞ്ഞെടുത്തു് അപ്പോസ്തോലന്മാരാക്കി' (പേജ് 32) എന്ന പ്രസ്താവനയും ശരിയല്ല. അപ്പോസ്തോലന്മാർ പന്ത്രണ്ടുപേരെയും കൂടാതെതന്നെ അറിയിപ്പുകാർ 72 ഉണ്ടു്. ലൂക്കോ. 12: 13—ൽ പറയുന്നതു് ശിഷ്യന്മാരിൽനിന്നു പന്ത്രണ്ടുപേരെ തെരഞ്ഞെടുത്തു എന്നാണു്, അറിയിപ്പുകാരിൽനിന്നു് എന്നല്ല. മേല്പറഞ്ഞ 72 പേരെയും 12 പേരെയും കൂടാതെ അനേകശിഷ്യന്മാർ കർത്താവിനുണ്ടായിരുന്നു എന്നു് യോഹ. 6: 60, 66 എന്ന വാക്യങ്ങളിൽ നിന്നു കാണാം.

സാധാരണജനങ്ങളുടെ അറിവിനും പഠനത്തിനും ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഈ ലഘുഗ്രന്ഥത്തിന്റെ ഭാഷ ലളിതമായിരിക്കേണ്ടതായിരുന്നു. പുസ്തകത്തിനു 'നവ്യഭാഷാനികഷം' എന്ന പേരു കൊടുക്കുന്നതിനു കാരണം പറയുന്നുണ്ടെങ്കിലും ആ പേരുതന്നെ സാധാരണ ജനങ്ങൾക്കു സുഗ്രാഹ്യമല്ല. മേല്പറഞ്ഞ കുറവുകൾ അടുത്ത പതിപ്പിൽ പരിഹരിക്കപ്പെടുമെന്നു പ്രതീക്ഷിക്കുന്നു. ബ. ജ്ഞാനശിഖാമണി അച്ചന്റെ പേർക്കു് 'ശങ്കരത്തിൽ, കിഴക്കുപുറം, കോന്നി' എന്ന വിലാസത്തിൽ എഴുതിയാൽ ഒരു രൂപാ വിലയ്ക്കു്—ഇതു് അല്പംകൂടിപ്പോയി—ഈ പുസ്തകം കിട്ടുന്നതാണു്.

(Fr. George, Nedumave)

## പ. കാതോലിക്കാബാവാ തിരുമേനിക്കു സ്വീകരണം

പ. കാതോലിക്കാ ബാവാ തിരുമനസ്സിലേക്കു് ഫെബ്രുവരി 14–ാംതീയതി മുളക്കുളം പാറേൽപള്ളിയിലേക്കു് ആഘോഷപൂർവ്വമായ ഒരു സ്വീകരണം നൽകപ്പെട്ടു. 15–ാംതീയതി തിരുമേനി പ്രസ്തുത പള്ളിയിൽ വി കുർബ്ബാന അർപ്പിച്ചു. 15–ാംതീയതി ഉച്ചതിരിഞ്ഞു് മുളക്കുളം കമ്മേൽകുന്നപള്ളിയിലേക്കു ഗംഭീരമായ സ്വീകരണം നൽകപ്പെട്ടു. സ്വീകരണയോഗത്തിൽ തിരുമേനിയുടെ ത്യാഗോജ്ജ്വലമായ ജീവിതത്തെപ്പററി, ശ്രീ. പി. ററി. കുരുവിള പ്രസംഗിച്ചു. തിരുമേനി സമുചിതമായ മറുപടിപ്രസംഗം ചെയ്യുകയും എല്ലാവരെയും ആശീർവ്വദിക്കുകയും ചെയ്തു.

### പെരുനാളുകൾ

തൃപ്പൂണിത്തുറ നടമേൽപള്ളിയിൽ ജനുവരിമാസം 12, 13, 14, 15 എന്നീ തീയതികളിൽ ദൈവമാതാവിൻെറ പെരുനാരം സാഘോഷം കൊണ്ടാടപ്പെട്ടു. ഫാദർ പി. വി. ജോസഫ്, ഫാദർ ററി. അലക്സാണ്ടർ എന്നിവരുടെ പ്രസംഗങ്ങരം ഉണ്ടായിരുന്നു.

മുളന്തുരുത്തി പെരുമ്പിള്ളിപള്ളിയിൽ മാർ ഏലിയാസ് തൃതീയൻ പാത്രിയക്കീസ് ബാവായുടെ ഓമ്മപ്പെരുനാരം ഫെബ്രുവരി 6–ാംതീയതി ആഘോഷിക്കപ്പെട്ടു. ഫാ. പി. എം. ഗീവറുഗീസ് പ്രസംഗിച്ചു.

### ഓത്തഡോക്സ് വെക്കേഷൻ ബൈബിൾസ്ക്കൂൾ

ജനറൽസെക്രട്ടറി ഫാ, എം. വി. പൗലൂസ് (കോതമംഗലം) അറിയിക്കുന്നതു്:–

1960 മുതൽ തുടർച്ചയായി പലയിടങ്ങളിലും വെക്കേഷൻ ബൈബിരംസ്കൂരം നടത്തിവരികയാണു്. 1969–ൽ 11 സ്ഥലങ്ങളിലായി 2000–ൽപരം വിദ്യാത്ഥികളും 250-ഓളം അദ്ധ്യാപകരും മററു പ്രവത്തകരും ബൈബിരംസ്കൂളിൽ പങ്കു കൊണ്ടിട്ടുണ്ടു്. മദ്ധ്യവേനൽ അവധിക്കാലത്തു് ഏപ്രിൽ 5–നുശേഷം സൗകര്യമുള്ള രണ്ടാഴ്ച VBS-നുവേണ്ടി ഉപയോഗപ്പെടുത്താവുന്നതാണു്.

1970–ലെ VBS അദ്ധ്യാപകപരിശീലന ക്യാമ്പു് ഏപ്രിൽ 2 മുതൽ 4 വരെ തീയതികളിൽ പെരുമ്പാവൂർ അനാഥമന്ദിരത്തിൽവച്ചു നടത്തുന്നതായിരിക്കും.

VBS നടത്തുവാൻ താല്പര്യമുള്ളവർ വിവരം അറിയിച്ചാൽ നടത്തിപ്പിനു് ആവശ്യമായ എല്ലാ ഒത്താശകളും ചെയ്തുകൊടുക്കുന്നതാണു്.

### സെൻറു് ജയിംസ് ഓത്തഡോക്സ് സക്കിൾ

തിരുവനന്തപുരം സെൻറു് ജെയിംസ് ഓത്തഡോക്സ് സക്കിളിൻെറ ദ്വിതീയവാർഷികസമ്മേളനം മാർച്ച 14–ാംതീയതി സെൻറ് ജോർജ്ജ്ഹാളിൽ ചേർന്നു. പ്രഫ. പി. ജി. മാത്യു ആദ്ധ്യക്ഷം വഹിച്ചു. സവ്വശ്രീ. അഡ്വക്കേററു് ററി. കോശി, കെ. ജെ. സ്ലീബാ, ജോസഫ് കെ. അലക്സാണ്ടർ എന്നിവർ പ്രസംഗിച്ചു. ശ്രീ. ററി. കോശി സ്വാഗതവും, ശ്രീ. സഖറിയാമാണി കൃതജ്ഞതയും പറഞ്ഞു.

### യൂത്തുലീഗ്

ചെങ്ങന്നൂർ യൂത്തുലീഗിൻെറ പുതിയവഷത്തേക്കു് ബ. ബത്തലോമ്മാകത്തനാർ പ്രസിഡണ്ടും ശ്രീ. എം. സി. ചെറിയാൻ സെക്രട്ടറിയുമായുള്ള പുതിയ ഭരണസമിതിയെ തെരഞ്ഞെടുത്തിരിക്കുന്നു. യുവജനപ്രസ്ഥാനം കൂടുതൽ പ്രവത്തനക്ഷമമാക്കുന്നതിനുള്ള കമ്മപദ്ധതികരം ആവിഷ്ക്കരിച്ചിട്ടുണ്ടു്.

### വനിതാസമാജവാർഷികം

മിനിസ്കർട്ട്ധരിച്ചുനടക്കാൻ വെമ്പൽകൊള്ളുന്ന പാശ്ചാത്യർപോലും അതുപേക്ഷിക്കാൻ നിർബ്ബന്ധിതരായിരിക്കുന്ന ഈ കാലഘട്ടത്തിൽ ഓത്തഡോക്സ്സഭയിലെ വനിതകളുടെ വസ്ത്രധാരണരീതി ആഭിജാത്യത്തിനും അന്തസ്സിനും നിരക്കാത്തതാണെന്നും യഹോവയുടെ ആലയത്തിലേക്കു കടന്നുവരുന്ന അഭ്യസ്തവിദ്യകരം മുടിയിൽ പുഷ്പമാല്യം ചാത്തിവരുന്ന കാഴ്ച നമ്മുടെ സഭയ്ക്കു ലജ്ജാവഹമാണെന്നും ഫാ. സി. എസ്. സ്കറിയാ ബി. ഏ. ബി. ററി. പ്രസ്താവിച്ചിരിക്കുന്നു.

മണ്ണത്തൂർപള്ളിയിലെ മത്തമറിയം വനിതാസമാജത്തിൻെറ 16–ാംവാർഷികസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു സംസാരിക്കുകയായിരുന്നു അദ്ദേഹം. യോഗത്തിൽ ഫാ. ജയിക്കബ് തോലാനിക്കുന്നേൽ ഡോ. ഏബ്രഹാംജോസഫ്, ശ്രീമതിമാരായ കെ. പി. റാഹേൽ. അച്ചാമ്മ മാത്യു തുടങ്ങിയർ പ്രസംഗിച്ചു. കുമാരി വി. പി. അല്ലി റിപ്പോർട്ടു വായിച്ചു, ശ്രീമതി പെണ്ണമ്മ ജെയിക്കബ് കൃതജ്ഞത പ്രകാശിപ്പിച്ചു.

### വാർഷികങ്ങൾ

കുമ്പഴ സെൻറു് മേരീസ് പള്ളിയിലെ വിവിധ ആദ്ധ്യാത്മികസംഘടനകളുടെ ഏകോപിച്ചുള്ള വാർഷികസമ്മേളനം മാർച്ച് 1–ാംനു-ഫാദർ സി. ഒ വറുഗീസിൻെറ അദ്ധ്യക്ഷതയിൽ കൊണ്ടാടി. ശ്രീ. പി.ററി. പത്രോസ്, ശ്രീ. ററി.ജി. ജോജ്ജ് എന്നിവർപ്രസംഗിച്ചു.

# THE MALANKARA SABHA

Licence No. 475 Dated 11th April 1946 – Registered No. K 24.


## STATEMENT ABOUT OWNERSHIP AND OTHER PARTICULARS ABOUT NEWSPAPER "THE MALANKARA SABHA"

Form IV. (See Rule 8.)

| | | |
|---|---|---|
| 1. | Place of publication | Catholicate Office, Kottayam-4, Kerala. |
| 2. | Periodicity of its Publication | Fortnightly |
| 3. | Printer's Name | The Rev. Fr. T. C. Jacob |
| | Whether citizen of India | Indian |
| | If foreigner, state the country of origin | Nil |
| | Adderss | Catholicate Office, Kottayam-4, Kerala. |
| 4. | Publisber's Name | The Rev. Fr. T. C. Jacob. |
| | Whe ther citizen of India | Indian |
| | If foreigner, state the country of origin | Nil |
| | Address | Catholicate Office, Kottayam-4, Kerala |
| 5. | Editor's Name | The Rev. Fr. T. C. Jacob. |
| | Whether citizen of India | Indian |
| | If foreigner, state the country of origin | Nil |
| 6. | Address | Catholicate Office, Kottayam-4, Kerala |
| | Names and addresses of individuals who own the newspaper and partners or shareholders holding more than one percent of the total capital. | The Newspaper is owned by the Malankara Orthodox Syrian Church, and its Supreme Head is H. H. the Catholicos of the East, Catholicate Aramana, Kottayam-4, Kerala, |

I, the Rev. Fr. T. C. Jacob, hereby declare that the Particulars given above are true to the best of my knowledge and belief.

Sd/-
Fr. T. C. Jacob,
Publisher.

Date: 1–3–1970


Edited, Printed and Published by the Rev: Fr. T. C. Jacob at the Catholicate Press, Kottayam